ളിൽ കൊക്കോ ഇല ചവച്ചിറക്കി അസ്തമനങ്ങളില്ലാത്ത ഊർജ്ജം വിപ്ളവത്തിനു നൽകിയതിൻെറ വന സ്മരണകളുണ്ട്. ബഹുജന മുന്നേററത്തിൻെറ ദിശകൾ കാണിച്ചുകൊടുക്കാനും സഞ്ചാരപഥങ്ങളിൽ വെട്ടം ജ്വലിപ്പിക്കാനുമായി നക്ഷത്രമായി വിടർന്ന ഷെഗുവേരയുടെ കാനനസ്മരണകൾ കൊണ്ടുമാത്രം കൊക്കോ മാന്യതയുടെ പാനീയങ്ങളിൽ പരസ്യമായി കലർന്നുചേർന്നില്ല. കൊക്കൈനിൻെറ മേൽ ചാർത്തപ്പെട്ട പാപമുദ്ര കൊക്കോയുടെ മേലും ചാർത്തപ്പെടുന്നത് ലാററിനമേരിക്കൻ ജനത എന്നും ഇടുക്കു തൊഴുത്തുകളിൽ കാലിക്കൂട്ടങ്ങളെപ്പോലെ ബന്ധിക്കപ്പെടണമെന്ന അമേരിക്കൻ മോഹം കാരണമാണെന്നു ബൊളീവിയയുടെ വിപ്ളവകാരി മനസ്സിലാക്കിയിരുന്നു. പക്ഷേ അന്നൊന്നും കൊക്കോ അല്ല കൊക്കൈൻ എന്ന പാഠം പഠിപ്പിക്കുന്ന പാഠ്യപദ്ധതി ഭരണവർഗ്ഗത്തിൻെറ മസ്തിഷ്ക പ്രദേശത്ത് വളരുകയോ വളർത്തുകയോ ചെയ്തില്ല. അമേരിക്കൻ പ്രലോഭനങ്ങളുടെ മത്തടിച്ചു കഴിയുകയായിരുന്നുവല്ലോ അവർ. ഇപ്പോഴിതാ ഫുട്ബോളും കൊക്കോയും കലർന്നുണ്ടാകുന്ന ഉത്തേജനശക്തിയിൽ ഉണരുകയാണ് ബൊളീവിയൻ ജനത.

മന്ത്രശക്തി പ്രജ്ഞയിൽ ഊതിക്കിട്ടിയവനെപ്പോലെ പന്തുമായി ഗോൾമുഖത്തേക്ക് കുതിക്കാറുള്ള ഫ്രാൻസിസ്കോ കോളിയുടെ ഉറുഗ്വോയെ ഒന്നിനെതിരെ മൂന്നു ഗോളിന് ബൊളീവിയ വീഴ്ത്തിയ കളി കളിക്കുമ്പോൾ ലാപാസ സ്റേറഡിയത്തിലെ ഇലക്ട്രോണിക് സ്കോർ ബോർഡിൽ ഇടയ്ക്കിടെ ഇങ്ങനെ ഒരു സന്ദേശം തെളിഞ്ഞുകൊണ്ടിരുന്നു– "നിങ്ങളറിയുക കൊക്കോ കൊക്കൈനല്ല." ഉറുഗ്വോയ്ക്കു മുമ്പെ ബൊളീവിയൻ ഫുട്ബോളിൻെറ കൊക്കോ എനർജിയോടേററു ബ്രസീൽ ഏകപക്ഷീയമായി തങ്ങളുടെ നെററിൽ വീണ രണ്ടു ഗോളിനു മാനംകെട്ടിരുന്നു. അല്ലെങ്കിലെന്ത് മാനം, നമ്മുടെ ഇന്ത്യ ഹോക്കി കളിക്കുന്നതുപോലെയല്ലേ ബ്രസീൽ ഇന്നു ഫുട്ബോൾ കളിക്കുന്നത്! ബൊളീവിയ–ബ്രസീൽ മത്സരത്തിനുശേഷം രണ്ടു കളിക്കാർക്ക് ഫിഫ വിലക്കു കല്പിച്ചു. ഒരാൾ ബൊളീവിയക്കാരനും മറേറയാൾ ബ്രസീലുകാരനും. രണ്ടുപേരുടേയും രക്തത്തിൽ ഉത്തേജകമരുന്നിൻെറ പഴി കലർന്നിരുന്നുവത്രേ. പക്ഷേ ഉറുഗ്വോയ്ക്ക് എതിരെയുള്ള കളി വന്നപ്പോഴേക്കും ഫിഫ കളിക്കാരുടെ മേലുള്ള വിലക്കു പൊക്കിമാററിയിരുന്നു. കളിക്കാർ കഴിച്ചത് കൊക്കൈനല്ല കൊക്കോ ഇല തിളപ്പിച്ചുചേർത്ത ചായയായിരുന്നുവെന്നും അതുകൊണ്ടവർ പാപം ചെയ്തവരെല്ലന്നുമായിരുന്നു ഫിഫയുടെ വിശദീകരണം. അതോടെ തങ്ങളുടെ ഫുട്ബോൾ വിജയത്തിനു അപവാദത്തിൽ നിന്നു മുക്തി കിട്ടിയതിൻെറ ആവേശത്തിലായി ബൊളീവിയക്കാർ. പ്രണവമന്ത്രംപോലെ അവർ ചൊല്ലി–'കൊക്കൈനല്ല കൊക്കോ.' കൊക്കോയ്ക്ക് കിട്ടിയ മാന്യതയ്ക്ക് നല്ല പിൻബലവുമുണ്ട്. സാക്ഷാൽ പോപ്പ് തിരുമേനിയും സ്പെയിനിലെ സോഫിയ രാജ്ഞിയും അമേരിക്കൻ വൈസ് പ്രസിഡൻറായിരുന്ന ഡാൺക്വായിലും ബൊളീവിയ സന്ദർശിച്ചപ്പോൾ കൊക്കോ ഇലയിട്ടു തിളപ്പിച്ച ചായ ആവോളം മോന്തിയിട്ടുണ്ടത്രേ. കൊക്കൈൻ നിർമ്മിക്കുന്നതിനു കൊക്കോ ഉപയോഗിക്കപ്പെടുന്നതുകൊണ്ടു പാപം ചുമത്തപ്പെടുന്നതിൽ ബൊളീവിയക്കാർ പണ്ടേ രോക്ഷാകുലരാണ്.




ബൊളീവിയയുടെ ഫുട്ബോൾ കൊടുങ്കാററിൻെറ ഉറവിടം കൊക്കോയല്ല കൊക്കൈനാണെന്ന വിശ്വാസത്തിൽനിന്നു ഇനിയും പിന്മാറാതെ നിൽക്കുന്നവരുണ്ട്. അങ്ങനെയൊരു ഫുട്ബോൾ മിറക്കിളല്ലേ സംഭവിച്ചിരിക്കുന്നത്. ബ്രസീലും ഉറുഗ്വോയും ഉൾപ്പെടുന്ന ഗ്രൂപ്പിൽ ബൊളീവിയ ഒന്നാം സ്ഥാനത്തു കയറുക. ബ്രസീൽ കഷ്ടിച്ചൊരു പെനാൽററി ഗോളിനു തോല്പിച്ച വെനിൻസുലയെ ബൊളീവിയ തുരത്തിവിട്ടത് ഏഴു ഗോളിനാണ്. ലോക കപ്പിൻെറ ചരിത്രത്തിൽ ഭേദഗതി വരുത്തിക്കൊണ്ടു ബൊളീവിയ ആദ്യമായി ഫൈനൽ റൗണ്ടിൽ കളിക്കുമെന്നത് ഏതാണ്ടുറപ്പാണ്. സമുദ്രനിരപ്പിൽ നിന്നു പന്ത്രണ്ടായിരം അടി ഉയരത്തിൽ വസിക്കുന്ന ബൊളീവിയൻ കാലാവസ്ഥയുടെ ആനുകൂല്യമാണോ ഫുട്ബോൾ കളിയിൽ ചീറിയടിക്കാൻ ബൊളീവിയയെ സഹായിച്ചത്. അങ്ങനെ കരുതുന്നവരുമുണ്ട്. ഉയരത്തിലെ കാലാവസ്ഥയാണ് വിജയഘടകമെങ്കിൽ അമേരിക്കയിൽ നടക്കുന്ന ലോക കപ്പിൻെറ ഫൈനൽ റൗണ്ടിലും 'ബൊളീവിയൻ മിറക്കിൾ' സംഭവിപ്പിക്കാതിരിക്കില്ല.

കൊക്കോയുടെ അപദാനങ്ങൾ കൊളംബസ് എന്ന യൂറോപ്യൻ സായിപ്പിൻെറ കടൽസഞ്ചാര കാലത്തിനപ്പുറത്തെ ചരിത്രത്തിൽ സമൃദ്ധമായി വളർന്നുനില്പുണ്ട്. പിൽക്കാലത്ത് 'ഇന്ത്യൻസ്' എന്ന നിന്ദാപ്രയോഗത്തിലേക്ക് വലിച്ചെറിപ്പെട്ട അന്നത്തെ സ്വദേശികൾ കൊക്കോയുടെ ഇലകൾ വായിലിട്ടു ചവച്ചു കവിളിനെ ബലൂൺപോലെ വീർപ്പിച്ചിരുന്നു. പതിനാറാം നൂററാണ്ടിൽ സ്പെയിൻകാർ രജതഖനികളിൽ പണി ചെയ്തിരുന്നവരുടെ വിശപ്പു നോവ് അകററാൻ കൊക്കോ ഇല ചവയ്ക്കാൻ കൊടുത്തിരുന്നുവെന്നും കേൾക്കുന്നു. കൊളംബിയയിലും ബൊളീവിയയിലും ഫുട്ബോൾ മത്സരം കാണാൻ സ്റേറഡിയത്തിലെത്തുന്നവരുടെ കൈകളിൽ കൊക്കോ ഇല നിറച്ച സഞ്ചിയുണ്ടാവും. ഇല ചവയ്ക്കുന്ന സുഖവും കളിയുടെ സുഖവും കൂടിക്കലർന്നു പരമസുഖം നൽകുന്നു. കൊക്കോ ടീ നൂററാണ്ടുകളായി കുടിക്കുന്ന പാനീയമാണ്. ഭൂമിയുടെ ഉന്നത തടങ്ങളിലെത്തുമ്പോഴുണ്ടാകുന്ന തലചുററലിന് കൊക്കോ പാനീയം സിദ്ധൗഷധം. ഭക്ഷണത്തിനുശേഷം കൊക്കോ ചായ കഴിച്ചാൽ ആനയിറച്ചിപോലും ദഹിക്കുമത്രേ. ബൊളീവിയയിൽ ചന്തയിലെത്തുന്ന കൊക്കോ ഉല്പന്നങ്ങളിൽ ടൂത്ത് പേസ്ററ്, വൈൻ, ദഹനകഷായം, ച്യൂയിങ്ഗം, സോപ്പ്, മാസേജ് ക്രീം, സൂപ്പ് എന്നിവ ധാരാളമുണ്ട്. പക്ഷേ കൊക്കോയുടെ മഹത്വം വിദേശത്ത് പടർത്താൻ ഗവൺമെൻറ് നൽകുന്ന ശ്രമങ്ങൾക്ക് വലിയ ഫലം കാണാതിരിക്കവേയാണ് ബൊളീവിയ ഫുട്ബോളിൽ വച്ചു കീച്ചുന്നത്. ഗോൾ സ്കോറിങ്ങിനുള്ള അവസരങ്ങൾ തുറക്കുന്നതുപോലെ കൊക്കോ എക്സ്പോർട്ടിനുള്ള അവസരങ്ങൾ തുറക്കപ്പെട്ടാൽ ബൊളീവിയ രക്ഷപ്പെടുമെന്നുള്ളത് തീർച്ചയാണ്.



939





പി. ഗോപകുമാർ

# രാമസീയ നാണയങ്ങളിലെ ഭാവശുദ്ധി

സിൻധു മരുഭൂമിയുടെ കിഴക്കൻ പ്രാന്തത്തിലുള്ള അമർക്കോട്ടിൽ, നാല്പത്തിയഞ്ചു പതിറ്റാണ്ടുമുമ്പുള്ള നവംബറിലെ ഒരു പൗർണ്ണമി രാത്രിയിൽ പിറന്നുവീണ കുഞ്ഞിന് ബഹറുദ്ദീൻ മുഹമ്മദ് അക്ബർ എന്ന് പേരിടാൻ ഹുമയൂൺ തീരുമാനിച്ചപ്പോൾ അദ്ദേഹത്തിന്റെ സ്വപ്നത്തിൽ മുഗൾ വംശാവലിയിലെ നിരവധി പുനർജ്ജനികളായിരിക്കണം തെളിഞ്ഞുനിന്നിരുന്നത്. പ്രകൃതിയുടെ പ്രസാദസമൃദ്ധിപോലെ മതപൗർണ്ണമിയായി, തന്റെ പിൻമുറക്കാരനും ഇന്ത്യയിലെങ്ങും പരന്നൊഴുകുന്ന കാഴ്ചയും ആ സ്വപ്നത്തിലുണ്ടായിരുന്നിരിക്കണം.....

അതിർത്തി വിസ്തൃതിക്കായി അക്ബറും സാഹസികതകൾ കാട്ടി. ക്രൂരയുദ്ധങ്ങൾ പൊരുതി. ബംഗാൾകൂടി സാമ്രാജ്യത്തോട് ചേർക്കപ്പെട്ടതോടെ(1574), പേർഷ്യൻ പണ്ഡിതനായ അബ്ദുൽലത്തീഫ് പകർന്നുകൊടുത്ത 'സർവ്വരോടും സഹിഷ്ണുത' എന്ന വിഭ്രാമകമായ ഉണർച്ച അക്ബറിനെ അസ്വസ്ഥനാക്കി. കലിംഗയുദ്ധത്തിനുശേഷമുള്ള അശോകചക്രവർത്തിയുടെ സമാന്തര ചിത്രം ഇവിടെ ഏറെ പ്രസക്തം.....

നിതാന്തചർച്ചകളിലൂടെ മതങ്ങളുടെ ഉൾപ്പൊരുൾ അറിയാനുള്ള ശ്രമത്തിലായി, പിന്നീട്, അക്ബർ. സംവാദങ്ങൾക്കായി 'ഇബാദത്ത് ഖാന' എന്ന മന്ദിരവും ഫത്തേപൂർ സിക്രിയിൽ പണിയിച്ചു. മുസ്ളിം പണ്ഡിതന്മാർ; ഹിന്ദുദാർശനികരായ പുരുഷോത്തമൻ, ദേവി; ജൈനഗുരുക്കന്മാരായ ഹരിവിജയസൂരി, വിജയസെൻസൂരി, ഭാനുചന്ദ്ര ഉപാധ്യായ; പാർസി പുരോഹിതന്മാർ; സൂഫികൾ; ഗോവയിൽ നിന്നുവന്ന ജെസ്യൂട്ട് പാതിരിമാർ ഇവരെല്ലാം ചർച്ചകളിൽ പങ്കെടുത്തു. ഓരോരുത്തരും കരുതി, പാദുഷ തങ്ങളുടെ മതം സ്വീകരിക്കാൻ പോകുന്നുവെന്ന്. അക്ബർ ക്രിസ്തുമതം സ്വീകരിക്കുമെന്ന് ജെസ്യൂട്ടു പാതിരി മാർപാപ്പായ്ക്ക് എഴുതുകയും ചെയ്തത്രേ! 1582 വരെ നീണ്ടുനിന്നു, ഇബാദത്ത് ഖാനയിലെ മഹത്തായ സംവാദങ്ങൾ.



മുഖവശം: രാമനും സീതയും കാട്ടിലലയുന്നു
ചിത്രം: രാമൻ ധനുർരാശി



മറുവശം: അമർദാദ് ഇലാഹി 50.

ഉദാത്ത സംവാദങ്ങൾ ഉരുപം നല്കിയ നയങ്ങളുണ്ടായി. അപ്രമാദിത്വശാസന പ്രഖ്യാപനം വന്നു. പോപ്പിനെപോലെ സമാന്തരാനുസരണം അവകാശപ്പെട്ട ഉലമകളുടെ സ്വാധീനം ഇല്ലാതായി. അക്ബറായി, ഇമാം-ഇ-ആദിൽ. സർവ്വമത സാരസർവ്വസ്വമായ ദിൻ-എ-ഇലാഹി സ്ഥാപിക്കുകയും ചെയ്തു. ഇതെല്ലാം, ജനങ്ങളിലെത്തിക്കാനും ഇവയ്ക്കെല്ലാം കാലാതിവർത്തികളായ സാക്ഷികളെ സൃഷ്ടിക്കാനും അക്ബർ പാദുഷകണ്ട മാർഗ്ഗമായിരുന്നു, നാണയ നിർമ്മിതി.

അക്ബറിന്റെ ആത്മാവിഷ്കാരം മാധ്യമമായ ഇലാഹി നാണയ പരമ്പര കാലദേശാതിർത്തികൾ കടന്ന് ഒരു സംസ്കൃതിയായി ശോഭപരത്തുന്നു, ഇന്നും. എന്നാൽ, പല പ്രധാന നാണയങ്ങളും നമ്മുടെ കൈവിട്ട് ബ്രിട്ടീഷ് മ്യൂസിയം അലങ്കരിക്കുന്നുവെന്ന ദുഃഖസത്യം ഇപ്പോൾ ഓർക്കേണ്ട.

വെള്ളിയിലും സ്വർണ്ണത്തിലുമാണ്, ഇലാഹി നാണയനിർമ്മാണം. റുപ്യയും മൊഹറുമാണ് നാണയങ്ങൾ. പുതിയവിശ്വാസം 1584-ലാണല്ലോ സ്ഥാപിതമായത്. അന്നുമുതൽ, ഇലാഹി വിശ്വാസപ്രമാണങ്ങളുടെ പ്രചാരണത്തിനായി നാണയപരമ്പരകളിറക്കി. മുപ്പത്തിയെട്ടുതരം വെള്ളിത്തുട്ടുകളും രണ്ടുതരം സ്വർണ്ണത്തുട്ടുകളും അടങ്ങിയതാണ് ഇലാഹിനാണയ പരമ്പര. ഇലാഹിവർഷവും മുദ്രണം ചെയ്തു, ഈ നാണയപരമ്പരയിൽ. ഫത്തേപ്പൂർ, ലാഹോർ, അഹമ്മദാബാദ് കമ്മട്ടങ്ങളിൽ നിന്ന് വെള്ളിത്തുട്ടുകളിറക്കി, പ്രചരിപ്പിച്ചു. പുതിയ ഭരണവർഷം രേഖപ്പെടുത്തിയ ഇലാഹി നാണയങ്ങളിൽ ഏറ്റവും പഴമയുള്ളത് മുപ്പതാം ഭരണവർഷത്തിലേതാണ്.

ഇസ്ളാമിക സാമ്പ്രദായികത ഉപേക്ഷിച്ചുകൊണ്ടുള്ളതായിരുന്നു, ഇലാഹിനാണയ നിർമ്മിതി. മുസ്ളിം വിശ്വാസപ്രമാണമായ കലിമയുടെ മുദ്രണം ഒഴിവാക്കി. പകരം, മതനിരപേക്ഷതയുടെ ആദർശസൂക്തം നാണയങ്ങളിൽ സ്ഥാനം പിടിച്ചു. 'അള്ളാഹു അക്ബർ ജല്ല ജലാലഹു' എന്ന സൂക്തം നാണയങ്ങളിൽ ചാപ്പ കുത്തിച്ചു. ഇലാഹി സൂക്തങ്ങളിലെ ദ്വയാർത്ഥപ്രയോഗം ചക്രവർത്തി ഉദ്ദേശിച്ചിരുന്നുവോ എന്നത് ഇന്നു തർക്കവിമുക്തമല്ല. ദൈവസിംഹാസനത്തിൽ ഇരുന്നവനെന്ന ആരോപണത്തിന്റെ മാറ്റൊലി ഇന്നും നിലച്ചിട്ടുമില്ല. ഭരണത്തിന്റെ മധ്യഘട്ടത്തിൽ ഇറക്കിയ വെള്ളി ചതുരത്തുട്ടുകൾ 'ജലാല' രൂപ എന്നാണ് അറിഞ്ഞിരുന്നതുപോലും.

1584 മുതൽ കമ്മിട്ടം ചെയ്തു പ്രചരിപ്പിച്ച ഇലാഹിനാണയങ്ങൾ നാലു വിഭാഗങ്ങളിൽപ്പെടുത്തിയിരിക്കുന്നു; ഉല്ലേഖന പ്രത്യേകതകളാലും, പേർഷ്യൻ മാസങ്ങളുടെ പേരിലിറക്കിയതിനാലും.

അക്ബർ മുദ്ര സ്വർണ്ണത്തിന്റെ മാറ്റുകൂട്ടും എന്ന് സമകാലികർ പറയാറുണ്ടായിരുന്നത്രേ. മതനിരപേക്ഷതയുടെ മുദ്രകുത്തിയ മറ്റൊരു അക്ബർ നാണയത്തിന്റെ മാറ്റളക്കാൻ ഇന്നും ഉരകല്ലില്ല. അമ്പതാം ഭരണവർഷത്തിൽ അക്ബറുടെ ആജ്ഞാനുസരണം കമ്മട്ടം ചെയ്തിറക്കിയ 'രാമസീയ' നാണയങ്ങൾ നാണയ വിജ്ഞാനീയത്തിലെ നിത്യവിസ്മയമാണ്. ഭരണകൂടത്തിനെ മതവിമുക്തമാ

(ശേഷം 66-ാം പേജിൽ)



–അമ്മിണീ... ആ വിളക്കൊന്നു കൊളുത്തൂ... വേഗം...

അമ്മയുടെ ഉൾക്കിടിലം നിലവിളക്കുകളെ സ്പർശിച്ചു. അമ്മയുടെ തീരാവേദനകൾ ആകാംക്ഷയോടെ തിരിനീട്ടി. വ്യാകുലമായ മനസ്സിൽനിന്ന് ജ്വാലയുടെ ഒരു പ്രവാഹം. പൊടുന്നനെ വിരുന്നുവന്ന ആ തീവ്രപ്രകാശത്തെ കണ്ണുകളുടെ ആഴങ്ങളിലേക്കുൾക്കൊണ്ട് ഓരോ അച്ഛരന്മാരുടേയും മനസ്സപ്പോൾ നൊന്തു.

–അവനും പോയല്ലോ ദൈവമേ... ഈ കാററ് അവനേയും കൊണ്ടുപോയല്ലോ എൻെറ ഈശ്വരന്മാരേ...

ദൂരെ കാററ് അലറിച്ചിരിക്കുന്നതു കേട്ടു. പനമരങ്ങളിലും കൂവളത്തിൻെറ ഇലകളിലും കാററ് തലയറഞ്ഞു ചിരിക്കുന്നതു കേട്ടു. കാററിനും കാററിനും ഇടയ്ക്കുള്ള ഇടവേളകളിൽ പല്ലും നഖവും കൊഴിഞ്ഞ് പല ജന്മങ്ങളും ആട്ടം മതിയാക്കി. പലരും കൂടുവിട്ടു കൂടുമാററം നടത്തി. കാർമേഘപടലങ്ങൾ പിണക്കം പിടിച്ച ആകാശത്ത് ചപ്രത്തലമുടിയും ക്ഷീണിച്ച കണ്ണുകളുമുള്ള ഒരു ബാല്യം ചതുരംഗം കളിക്കാൻ ചേച്ചിയെ അന്വേഷിച്ചു.

അമ്മയുടെ ഓർമ്മയുടെ സ്ഥണ്ഡിലകളിൽ വാക്കും കണ്ണീരും പുഞ്ചിരിയും വളരെ പെട്ടെന്നെരിഞ്ഞുതീർന്നു. അമ്മ കൺപീലികൾ തുടച്ചു. അച്ഛരനെ നോക്കി. പൊള്ളുന്ന വേദനയത്രയും കടിച്ചമർത്തി അച്ഛരൻ പുറത്തേക്കും നോക്കി ചലനമററ് ഇരിക്കുകയായിരുന്നു.

നിലവിളക്ക് പടുതിരി കത്തി.

അമ്മ അച്ഛരൻെറ ചുമലിൽ സ്പർശിച്ചു. അച്ഛരൻ പൊടുന്നനെ മുഖംതിരിച്ച് അമ്മയെ നോക്കി. അച്ഛരൻെറ കണ്ണുകൾ നിറഞ്ഞിരുന്നു.

–എല്ലാവരും പോയി ഇല്ലേ?

–ഉം.

–നമ്മൾ ഒററയ്ക്കായി ഇല്ലേ?

–ഉം.

–ആരെയും ഞാൻ ശാസിക്കരുതായിരുന്നുവോ?

അമ്മ അച്ഛരൻെറ ചുമലിൽ ഇറുക്കിപ്പിടിക്കുകമാത്രം ചെയ്തു.

–നമ്മളെയും കാററു കൊണ്ടുപോവുമോ?

പറഞ്ഞു പൂർത്തിയാവുന്നതിനു മുമ്പുതന്നെ മലയടിവാരത്തിൽനിന്നും കാററിൻെറ വർദ്ധമാനമായ ഇരമ്പം കേൾക്കായി. ദുരന്തം അലറിക്കുതിച്ചെത്തുകയായിരുന്നു. എന്തോ ബാക്കിയുണ്ട്. മറന്നുപോയതിനെയൊക്കെയും തേടിപ്പിടിക്കാനുള്ള വ്യഗ്രതയിൽ സ്വയം മറന്ന് ആടിത്തിമിർത്തുകൊണ്ട്, ഒരു വർഷകാല പ്രളയത്തെപ്പോലെ നുരയും പതയുമൊഴുക്കി, കാററ് നാവുനീട്ടി, നഖംനീട്ടി, ദംഷ്ട്രകൾ തുടച്ചുമിനുക്കിയലച്ചെത്തി. കാററിൻെറ ആകാംക്ഷ കടൽപ്പിണക്കങ്ങളായി. ഭൂമികുലുക്കങ്ങളായി. വേദഗൃഹങ്ങളേയും പുംശ്ചലീതെരുവുകളേയും അരിശം ചുവയ്ക്കുന്ന നാവുകൊണ്ട് ഒരുപോലെ നക്കിത്തുടച്ച്, ആത്മാവില്ലാത്ത ഇലകളിലുറങ്ങുന്ന മനുഷ്യരുടെ മനഃസംഭ്രമങ്ങളെ പിടിച്ചുലച്ചുകൊണ്ട്, പൊട്ടിച്ചിരിച്ചുകൊണ്ട്, പേടികൊണ്ട് തെരുതെരെയടഞ്ഞ മിഴികളിൽ കടുകും കാന്താരിമുളകും കല്മഷവും പൊട്ടിച്ച്, കുരുക്കുത്തിമുല്ലയുടെ ഉന്മാദഗന്ധം നിറയുന്ന കുന്നിൻമൂർദ്ധാവിൽ കാററ് പിന്നെയും താണ്ഡവനൃത്തമാടി.

ഒരുപാടുനേരം.

ഒടുവിൽ കാററ് പടിപ്പുര കടന്ന് ഇനി വരില്ലെന്ന് ഉറപ്പായിട്ടും പറഞ്ഞ് മടങ്ങിപ്പോകവേ, കാററിൻെറ ശിഖരങ്ങളിൽ കൂടുകെട്ടിയ മനുഷ്യരെയത്രയുമോർത്ത് ഖേദിച്ചുകൊണ്ട് ആരോ പുലമ്പി.

–എല്ലാവരും പോയല്ലോ ദൈവമേ... ഞാനൊററയ്ക്കായല്ലോ?

മറുപടി പറയാൻ ആർക്കും ബാക്കിയുണ്ടായിരുന്നില്ല. അവസാനത്തെ വിളക്കും കെട്ടുകഴിഞ്ഞിരുന്നു. കാററ് അകലങ്ങളിൽ അവസാനിച്ചു. വളകിലുക്കങ്ങളും ചതുരംഗക്കളികളും അവസാനിച്ചു. എല്ലാ കടൽപ്പിണക്കങ്ങളും ശമിച്ചു. ഇരുട്ടും, നിറഞ്ഞ ഏകാന്തതയും മാത്രം ബാക്കി വന്നു.

എല്ലാ ദുരന്തങ്ങളും ശമിക്കും. എന്നെങ്കിലുമൊരിക്കൽ. ആരെങ്കിലുമൊരാൾ എന്നിട്ടും ശേഷിക്കും. മനുഷ്യരുടെ നിർഭാഗ്യങ്ങളെ സ്വന്തം വേദനകൊണ്ട് പൂരിപ്പിക്കാൻ. നൊമ്പരപ്പെടാൻ. സ്വന്തം വിധിയെ കഠിനമായി പഴിച്ചുകൊണ്ട്, ഒരൊററപ്പെട്ട വേദനയായി, പിന്നെയൊരാൾ ബാക്കിയാവും. അയാളിങ്ങനെ പുലമ്പുന്നുണ്ടാവും.

എല്ലാവരും പോയല്ലോ ദൈവമേ... ഞാനൊററയ്ക്കായല്ലോ ദൈവമേ...



അയ്യപ്പപ്പണിക്കർ

**മാറിവരുന്ന അഭിരുചികൾക്കൊത്ത് ഓരോ പ്രസ്ഥാനവും ഓരോ കാവ്യസരണിയും ജനപ്രീതിനേടും. ഹൃദയ സംവേദനത്തിൻെറ കാര്യത്തിൽ മധുസൂദനൻ നായരുടെ കവിത ധന്യമാണ്. സ്വന്തവും സ്വതന്ത്രവുമായ ഒരു ശബ്ദം ഏതാനും കവിതകൾ കൊണ്ടുമാത്രം സ്ഥാപിച്ചെടുക്കുക എളുപ്പമുള്ള കാര്യമല്ല. ആദ്യസമാഹാരം ഇറങ്ങുന്നതിനുമുൻപു തന്നെ മധുസൂദനൻ നായർ അതു നേടി. ഇനിയാണു സൂക്ഷിക്കേണ്ടത്**

# ഇലക്കിപ്പായിരം

കവികളെല്ലാം ഗന്ധർവാംശഭൂതന്മാരാണ് എന്നു പറയപ്പെടുന്നു. "ഗാന്ധർവ"ത്തിൻെറ കവി, ഒന്നിൽക്കൂടുതൽ അർത്ഥത്തിൽ, ഈ ജന്മദൗത്യം സാർത്ഥകമാക്കുന്നു. പ്രസന്നമധുരവും ഒപ്പം ധ്വനിമോഹനവുമാണ് ഗാന്ധർവ ഗീതങ്ങൾ. കേൾവിക്കിമ്പവും മനസ്സിനു മാധുര്യവും അവ തരുന്നു. ദുഃഖത്തെപ്പററി പാടുമ്പോഴും അവയുടെ സ്വരം പരുഷമാകുന്നില്ല; ഇല്ലായ്മയെ ചിത്രീകരിക്കുമ്പോഴും അവ ആക്രോശമാകുന്നില്ല; ഗ്രാമീണത നിലനിർത്തുമ്പോഴും അവ അനാഗരികമാകുന്നില്ല. ശാലീനമെങ്കിലും; പക്വമാണാ ശൈലി. അഭിധാവ്യാപാരത്തെ നിഷേധിക്കാതെ തന്നെ അവ വ്യഞ്ജനയുടെ മാർഗ്ഗം തേടുന്നു. എല്ലാം പറയുന്നുവെന്നു തോന്നിക്കുമ്പോഴും തോന്നുന്നതിനപ്പുറം പറയാതെ പറയുന്നു. വാക്കും അർത്ഥവും അർദ്ധനാരീശ്വര മൈത്രിയിൽ കഴിയുന്നു.

അറിവായ് സ്നേഹമുണ്ടെങ്കിൽ
അടയാളങ്ങൾ വേണമോ?

നല്ല കവിതയ്ക്ക് അടയാളം തിരക്കുന്നവൻ മറവിയിൽ വീണ ദുഷ്ഷന്തനാണെന്ന വിമർശ ചിന്തയും ഇവിടെ ധ്വനിക്കുന്നു. നിരൂപകൻ മറക്കുമ്പോഴും വായനക്കാരൻ ഓർമ്മിക്കുന്നു. നിപുണ ശ്രോത്രങ്ങൾ ആന്തരാർത്ഥം പിടിച്ചെടുക്കുന്നു. ആദ്യകവിതയായ "ഗാന്ധർവം" തന്നെ ധ്വനികാവ്യത്തിനു നല്ല ഉദാഹരണം:

എന്നെക്കണ്ടിട്ടറിഞ്ഞല്ലോ
ശകുന്തങ്ങളശിക്ഷിതർ

അശിക്ഷിതരായ സാധാരണ വായനക്കാർക്കു നല്ല കവിത കണ്ടെത്താൻ വേണ്ട സഹൃദയത്വം കൈമുതലായുണ്ട്. ആ ശകുന്തങ്ങൾക്ക് കാവ്യശകുന്തളയെ സ്വീകരിച്ചു താലോലിക്കാൻ തടസ്സങ്ങളൊന്നുമില്ലല്ലോ. കാവ്യാസ്വാദനത്തിൻെറ ജ്യൂരേഖയാണിവിടെ സൂചിതമെന്നു പറയാം.

ഓരോ കവിയുടെയും മനസ്സിൻെറ നിഗൂഢതയിൽ ഒരു മൂലകവിമാതൃക നിഴൽ വീശി നില്ക്കുന്നു. ഒന്നിലധികം പൂർവ കവികളുടെ സാന്നിധ്യം ആ മാതൃകയിൽ ഇഴുകിച്ചേർന്നതായും വരാം. മധുസൂദനൻ നായരുടെ കവിവ്യക്തിത്വത്തിലെ ആന്തര ഘടകങ്ങളിലൊന്ന് കാളിദാസ മഹിമയാണ്. കാവ്യത്തിന് മാധുര്യം കിനിയുന്നത് ആ സ്രോതസ്സിൽ നിന്നാണെന്നു പറയാം. "ഏഴു ചുവടുകളും" "ഗാന്ധർവ്വ"വും അതിനു സാക്ഷികളായി നില്ക്കുന്നു:

സ്വപ്നംകൊണ്ടു മുഖത്തെഴുത്ത്
മിഴിയിൽ ഭാവാനുഭാവാഞ്ജനം
ലഗ്നത്തിൽ ലയം
ആത്മതാളനിറ തൻ പ്രസ്താരം
ആ ജന്മമാമഗ്നം ജീവിത രാഗം–
ഈ ഗതിയിലെൻ പ്രാണൻ സ്വരിക്കുമ്പൊ-
ഴാണ്–
അഗ്നിച്ചിന്തുകളോടെയെൻ മിഴികൾ
തന്നുന്മീലനം, ശോഭനം

അഭിജാതമായ താളക്രമം, ആഢ്യസംസ്കൃതജന്യമായ ഭാഷാശൈലി, നിഭൃത വികാര സ്വച്ഛന്ദത, മന്ദാക്ഷ വീക്ഷണ സമധ്വനി സന്നിവേശം ഇവയൊക്കെയാണ് അതിൻെറ സ്ഥായികൾ. സുദീർഘമായ ഒരു പാരമ്പര്യത്തിൻെറ പിൻബലം ഈ ശൈലിക്കുണ്ട് എന്നു കവിതകൾ തന്നെ ബോധ്യമാക്കുന്നു. ധീരോദാത്തതയുടെ ഒരു ഭാവവിശേഷമാണ് ഇത്തരം കൃതികളിലെ കാവ്യബിംബങ്ങൾ സൂചിപ്പിക്കുന്നത്; സമസ്ത പദധോരണിയും അതിലേക്കുതന്നെ വിരൽ ചൂണ്ടുന്നു:

സൂര്യാംശു സലിലക്രീഡാ-
സുഭഗ ഗ്രീഷ്മവാസിതം,
വിദ്യുജ്ജ്വലിത സർവാംഗ-
വിലയാനന്ദ വർഷിതം

ശരത് ചന്ദ്രകരാമർശ
രജനീ ഹസംവീരുതം,
മരുത്സംഗമ ഹേമന്ത-
ലഹരീകണ ശീതളം,

മന്ദമാദിത്യ സംസ്പർശ-
പ്രസന്ന ശിശിരസ്മിതം,
മാകന്ദ പുഷ്പ സൗഗന്ധ്യാ-
മോദ മാധവ മൂർച്ഛരിതം.

ഔത്തരാഹമായ ഈ കാളിദാസ വൈഖരിയോടൊപ്പം, ഒട്ടും അപശ്രുതിക്കിടയാക്കാതെ, കേൾക്കപ്പെടുന്ന ദാക്ഷിണാത്യ ദ്രാവിഡ കവിത്ത സ്മൃതിയും മധുസൂദനൻ നായരുടെ കവിതയ്ക്ക് വൈവിധ്യം നല്കി ഏകതാനത ഒഴിവാക്കുന്നു. "ബാലശാപ"ങ്ങളും "നെയ്യാറും" "മായിയമ്മ"യും ഈ വകുപ്പിൽപ്പെടുന്നു. ആഢ്യസംസ്ക്കാരത്തിൻെറ അധീശതയെ ഉള്ളിൽനിന്നു ചോദ്യം ചെയ്യുന്ന ഒരു ശൈലിയാണ് "ബാലശാപങ്ങൾ"ക്ക് ഔചിത്യമണയ്ക്കുന്നത്. കളിവീടും കഞ്ഞിയും കറിയും കൊച്ചോടവും പട്ടവുമായിക്കഴിഞ്ഞ ഗ്രാമീണ ലാളിത്യത്തെ തകർത്തുകളഞ്ഞ അനാര്യമായ ആര്യാധിനിവേശത്തെ, തനിമയെ നശിപ്പിച്ചു കീഴടക്കിയ വൈദേശിക മട്ടുകളെ, ചോദ്യം ചെയ്യുന്നു "നെയ്യാറും":

അഖിലജീവിക്കു മന്ന പ്രഭാവമായ്
മലയിൽ നീലക്കുറിഞ്ഞിയായ്
മുല്ലയിൽ മണമലയ്ക്കുന്ന കാവടിത്തുള്ള-
ലായ്
മരുതമണ്ണിൻെറ നെന്മണിക്കൊഞ്ചലായ്
മുകിലുലയ്ക്കുന്ന നെയ്തൽച്ചിലങ്കയായ്
കണവനെക്കാത്തു വാടുന്ന പാലയിൽ
മകരയാഴിൻെറ മഞ്ഞുനീർത്തുള്ളിയായ്

കഴിഞ്ഞവളാണ് സംഘകാലകവിത പ്രതിനിധാനം ചെയ്യുന്ന തനത് ഇലക്കിയ വഴക്കം.

അടിയിൽ നേർത്തൊരദൃശ്യ സാന്നിധ്യമായ്
ഒഴുകിടുന്ന

നെയ്യാറിൽ ഐന്തിണൈ മാററുകാണുന്ന അകംകവിയുടെ കുലമേതെന്നു പ്രത്യേകം തേറണ്ടല്ലോ.

ഈ രണ്ടു പൈതൃകങ്ങളേയും യോജിപ്പിക്കാൻ ശ്രമിക്കുമ്പോഴുള്ള വൈവശ്യം ഏററു പറയുന്ന കവിതകളാണ് "വിഷമദശാന്തരം", "കലിനളൻ", "കിളി, മരം, ഭൂമി" എന്നിവ. വിദ്വത്സദസ്സിലെ വിദഗ്ദ്ധ ശ്രോതാക്കൾക്കു ആലോചനാമൃതം പകരുന്ന കൊട്ടാരം വഴിയും നെല്പാടക്കുളിർകാറ്റിൻെറ സ്വച്ഛന്ദതയും കാട്ടാറൊഴുക്കിൻെറ സ്നിഗ്ദ്ധതയും ചേരുന്ന ആപാതമധുരമായ കുടിൽ വഴിയും ഒന്നിക്കുന്ന മധുസൂദനൻ നായരുടെ കവിതയുടെ, അകംപൊരുൾ തേടുന്നയാൾ ഈ ദ്വൈപൈതൃക സമസ്യ നേരിടേണ്ടിവരുന്നു.

"വഴിയേതച്ഛാ?"





കുരീപ്പുഴ ശ്രീകുമാർ

# മനുഷ്യപ്രദർശനം

ചെങ്കൽക്കവാടം
നരച്ച വിളക്കുകൾ
മഞ്ഞയുടുത്ത മരിച്ച മാഞ്ചില്ലകൾ

ഗന്ധമില്ലാത്ത പുഷ്പങ്ങൾ,
നമസ്ക്കാര സംഗീതമാലപിക്കും
ഊർജ്ജ സംഘങ്ങൾ.

ഒന്നാംമണി മുഴങ്ങുമ്പോൾ പ്രവേശനം
ഇന്ന്, ഉച്ചതൊട്ട്, മനുഷ്യപ്രദർശനം.

യന്ത്രജന്മങ്ങൾ, നഗരപിതാവിനാൽ
ഗന്ധർവ്വരെന്നു വാഴ്ത്തപ്പെട്ട ജീവികൾ
വന്നിരിക്കുന്നു കുടുംബങ്ങളായ്
കുറെ കുഞ്ഞു റോബൊട്ടുകൾ
ഓടിക്കളിക്കുന്നു.

ഉദ്ഘാടനാനന്തരം, പട്ടുടുപ്പിട്ടു
വിദ്യുൽക്കരങ്ങളുയർത്തി,
ഒരു ലോഹപുത്രൻ വരുന്നു
വിശദീകരിക്കുന്നു,
ബുദ്ധിമാന്മാർ നമ്മൾ, യാന്ത്രികവംശജർ
തൊട്ടും തുടച്ചും അശുദ്ധമാക്കീടരുത്
ഒററ മനുഷ്യപ്രദർശന വസ്തുവും.

കാണുക,
ഈ കരിങ്കുററൻ പെരുന്തച്ചൻ
ഈ കൈകളാൽ തീർത്തതാണു സർവ്വസ്വവും
കണ്ണീരിനാൽ കരൾക്കിണ്ണം നിറച്ചവൻ
കണ്ണടയ്ക്കാതെ നടന്നു വിയർത്തവൻ.

പെററമ്മയാണിവൾ, നൂററൊന്നു മക്കളെ
തെററാതെ മാർഗ്ഗം തെളിച്ചുവളർത്തിയോൾ
കഷ്ടത തിന്നു മാറത്തലച്ചോടിയോൾ
ശിഷ്ടജന്മത്തെ ശപിച്ചുജീവിച്ചവൾ.

ഇതു കവി
വൃദ്ധിക്ഷയങ്ങൾക്കുമപ്പുറം
സ്ഥിര താരകപ്രഭ മുൾമുടിയാക്കിയോൻ
ഇരവുപകലില്ലാതെ, വർത്തമാനത്തിൻെറ
കുരിശും ചുമന്നു മലകേറിയോൻ
പീഡിതൻ.

നിന്ദിതർ നില്ക്കും പ്രദർശനശാലയിൽ
നിർവികാരം നടക്കുന്ന റോബൊട്ടുകൾ.

കാട്ടുതേൻ കാത്ത മുളങ്കുഴലാണിത്
ഗോത്രരാജാവിൻ ജനനേന്ദ്രിയമിത്
ശാസ്ത്രകാരൻെറ തലച്ചോറിത്, നീല-
നേത്രങ്ങളാൽ വേട്ടയാടിയ പെണ്ണിത്.

യന്ത്രസല്ലാപം പിറക്കുന്നതിൻ മുൻപ്
സംഗമഗീതം കുടിച്ച കാട്ടാറിവൾ

ഞായറോടൊപ്പമുണർന്നു, നിലങ്ങളിൽ
ഞാറുനട്ടിട്ടും വിശന്ന കരുത്തിവൾ
പാറപൊട്ടിച്ചു വിയർത്തിട്ടുമോർമ്മയിൽ
പാൽനിറംപോലുമില്ലാത്ത മരുത്തിവൻ
ഇതു ഹൃദയം
ഇതു വിരൽ
ഇതുകാൽനഖം
സ്നേഹഭരിതം ത്രസിച്ച ഞരമ്പുകളാണിത്
സ്മരണകൾ സൂക്ഷിച്ച മസ്തിഷ്ക്കമാണിത്
ഇതു മുഖം
ഇതു മുടി
ഇതു മുലപ്പാൽപ്പൊടി.

വജ്ജ്രം വിളഞ്ഞ ചരിത്ര ഖനികളിൽ
ലജ്ജയില്ലാതെയലഞ്ഞു റോബൊട്ടുകൾ.

പെട്ടെന്നു ചെങ്കൽക്കവാടത്തിനിപ്പുറം
പൊട്ടിത്തെറിച്ചണുബോംബുകൾ
സർവ്വവും കത്തിയമർന്നു,
പ്രകമ്പനം കൊള്ളുന്നു നക്ഷത്രവും
സൂര്യനേത്രവും സൂക്ഷ്മവും.

കുററിരുട്ടിൻെറ കാർബൺ പുതപ്പിന്നുള്ളിൽ
മുട്ടിമരിച്ചു കിടക്കുന്നു യാന്ത്രികർ.
അപ്പൊഴും മർത്ത്യശില്പങ്ങൾ വിളിക്കുന്നു
മൃത്യുവില്ലാത്തോർ പ്രദർശനം കാണുക.

---

നിൻെറ സംഗീതസ്വരം;
ഞാനോ പൊലിഞ്ഞ വാക്കായ് നില്പൂ-
നിൻ വഴിയാകേണ്ടുന്നോൻ.

"ഒഴുക്കിൽപ്പെടാൻ വയ്യ! ഒഴുകാതെയും വയ്യ" എന്ന വിഷമദശയ്ക്ക്-സന്ദിഗ്ദ്ധതയ്ക്ക്-അടിസ്ഥാനം ഈ ഇരട്ടക്കാഴ്ച്ചയാണെന്നു തോന്നുന്നു. "മായിയമ്മ"യുടെ അയവും "ഗാന്ധർവ്വ"ത്തിൻെറ മുറുക്കവും രണ്ടും കവിതയ്ക്ക് ശ്രേഷ്ഠതയണയ്ക്കുന്നു. പാട്ടു കാവ്യം ചൊല്ലുന്ന പഴംപാണനാരോടൊപ്പം മണിപ്രവാള ഗൗരവം വഴിയുന്ന പ്രബന്ധ ഗീതികാരനും നമ്മുടെ മുമ്പിൽ വരുന്നു. അഭിജ്ഞാത മന്ത്രശൈലിയും അനാഢ്യമായ നാടോടിപ്പഴഞ്ചൊൽമട്ടും നമ്മുടെ ശ്രദ്ധ പിടിച്ചുപററുന്നു. ആദ്യത്തേതിൽ ഭാവാത്മകതയും രണ്ടാമത്തേതിൽ നാടകീയതയും താളം ക്രമീകരിക്കുന്നു. അങ്ങനെ "ഗാന്ധർവം" ഉത്തരദക്ഷിണ ധ്രുവപദ യുഗൾബന്ദിയാകുന്നു.

മധുസൂദനൻ നായരുടെ ജീവിത ദർശനവും കാവ്യാഭിവീക്ഷണവും തമ്മിലുള്ള പൊരുത്തം ശ്രദ്ധിക്കേണ്ടതാണ്. പല സമകാലിക കവികളിലും ഈ രണ്ടംശങ്ങൾ തമ്മിൽ

ശേഷം 65ാം പേജിൽ

ബി. മുരളി

# ചേസ്

ചൗരസ്യയുടെ പുല്ലാങ്കുഴൽ ഇടയ്ക്കു നിന്നു. രവി കിടക്കയിൽ കൈകുത്തി ടേപ്പ് റെക്കോർഡറിനു നേരെ തിരിഞ്ഞു. ഫാനും നിന്നിരുന്നു. വിയർപ്പു പൊടിയാൻ തുടങ്ങി. കൃത്രിമക്കാറ്റു പരാജയപ്പെടാൻ തുടങ്ങും മുമ്പുതന്നെ ചൂട് മുറിക്കുള്ളിൽ ഇടിച്ചു കയറിയിരുന്നു. അലസമായി വീണ്ടും കിടക്കയിലേക്ക്. അടുത്ത് അർച്ചനച്ചേച്ചി ഉറക്കത്തിൽ ചൂടിന്റെ വരവറിഞ്ഞപോലെ നിശബ്ദമായി തിരിഞ്ഞു. അർച്ചനയുടെ നഗ്നമായ പുറത്ത് വിയർപ്പു കിനിഞ്ഞുവരുന്നതുനോക്കി രവി നിശബ്ദനായി.

എപ്പോഴാണ് താൻ വന്നത്? പത്തുമണിക്ക് ഹരിയോട് യാത്രപറഞ്ഞു വീട്ടിലേക്കു നടക്കുമ്പോൾ അർച്ചനച്ചേച്ചിയെ കാണാമെന്നു തോന്നിയിരുന്നില്ല. പക്ഷേ വീട്ടിൽ പോയില്ല. ഉച്ചയൂണിന് ഹരിയുടെ അമ്മ ക്ഷണിച്ചിരുന്നു. ഒഴിയുകയായിരുന്നു രവി. നാളെത്തന്നെ കൽക്കത്തയ്ക്കു വണ്ടികയറണമെന്ന ചിന്തയായിരുന്നു. ഒരാഴ്ചപോയത് എത്രവേഗം. അങ്ങ്, ഭ്രാന്തുപിടിച്ച ട്രാമുകളും മനുഷ്യരും ചലിച്ചുകൊണ്ടിരിക്കുന്ന വംഗനഗരപ്രാന്തങ്ങളിൽ ഇത്രയും വേഗം സൂര്യൻ കടന്നുപൊയ്ക്കൊണ്ടിരുന്നില്ല. സത്യത്തിൽ താൻ വന്ന തീവണ്ടിപോലും മെല്ലെ കിതച്ചുകിതച്ചായിരുന്നു എത്തിയത്. വേഗം പോരെന്ന് എപ്പോഴും തോന്നിയിരുന്നു. മനസ്സുനിറയെ ലീലയായിരുന്നു.

പത്തുദിവസം എം.ഡിയോട് ഇരന്നുവാങ്ങി വണ്ടികയറുമ്പോൾ അർച്ചനച്ചേച്ചിയെ ഓർത്തിരുന്നുവോ? ലീലയുടെ കൺപീലികളും ചിരിയും മാത്രമേ മനസ്സിലുണ്ടായിരുന്നുള്ളൂ. അമ്മയെപ്പറ്റിപ്പോലും തനിക്കുൽക്കണ്ഠയുണ്ടായിരുന്നില്ല. ഇടയ്ക്ക്, ഇങ്ങു നാട്ടിന്റെ മണം തീവണ്ടിയിലിരുന്ന് ആദ്യമായി ശ്വസിച്ചപ്പോൾ അമ്മയെയോർക്കാതിരുന്നതിന് കുറ്റബോധം തോന്നി. ലീലയ്ക്കുവേണ്ടി അവൾ ഇഷ്ടപ്പെട്ടിരുന്ന, പലപ്പോഴും ഭ്രാന്തമായി സംസാരിക്കുവാനിഷ്ടപ്പെട്ടിരുന്ന ജേംസ് ഹാഡ്‌ലി ചേസിന്റെ മൂന്നു പുസ്തകങ്ങൾ വാങ്ങിയിരുന്നു. അവൾ വായിച്ചതാവും അവയെല്ലാം. ലീലയുടെ കസിന്റെ–രാമകൃഷ്ണൻ എന്ന രാമന്റെ വീടിന്റെ പൂമുഖത്ത് അലസമായ ഏതോ വൈകുന്നേരത്ത് ലീല ചേസിന്റെ 'ക്രിമിനൽ ഹീറോ'സിന്റെ വിജയകഥകൾ പറയുകയായിരുന്നു. കസേരയിൽ നിന്നു പറന്നുതറയിൽ വീണ പത്രം രവി മെല്ലെ കാലുകൊണ്ടു തട്ടിനീക്കിയെടുത്ത് മേശമേലിട്ടു. 'ഇവനൊരു ഗുരുത്വമില്ലല്ലോ' പത്രം ചവിട്ടുന്നതുകണ്ട രാമന്റെയമ്മ പുറത്തേക്കിറങ്ങുകയായിരുന്നു. 'ഹായ്, മദർ സർക്കീട്ടിനാവും'—ലീല. അവർ രവിയെ നോക്കിച്ചിരിച്ചു. പുറത്തേക്കിറങ്ങി.

ചൂടു കൂടിവരികയായിരുന്നു. പുറത്ത് സൂര്യൻ ചുട്ടുപൊള്ളുന്നു. കൽക്കത്തയിൽ നിന്നു വണ്ടികയറുമ്പോൾ എട്ടുമാസങ്ങൾകൊണ്ടു താൻ ഉണ്ടാക്കിയെടുത്ത നൊസ്റ്റാൾജിയ തകർത്തെറിഞ്ഞത് ഈ നശിച്ച ചൂടാണെന്നു രവിക്കു തോന്നി. എന്തിനു സൂര്യനെ പഴിക്കണം? കുറ്റംചാരാൻ മറ്റൊരാളെയും രവി കണ്ടില്ല. ലീല പത്താം ക്ലാസ്സിന്റെ ടെൻഷനെല്ലാം കഴിഞ്ഞ് തന്നെപ്പോലെത്തന്നെ നൊസ്റ്റാൾജിക്കും റൊമാന്റിക്കുമായി താഴെ തോട്ടുവക്കത്ത് കുളിർനീരിൽ കണ്ണുംനട്ട് സ്വപ്നങ്ങളുണ്ടു നടക്കുന്നതു മാത്രമായിരുന്നല്ലോ തന്റെ മനക്കണ്ണിലുണ്ടായിരുന്ന ദൃശ്യങ്ങൾ. അവധി-മധ്യവേനലവധിയെങ്കിലും ഒരു മഞ്ഞുകാലത്തെയായിരുന്നു രവി സ്വപ്നം കണ്ടത്. ചേസിന്റെ പുസ്തകങ്ങൾ അവളുടെ രാവുകളെ സന്തുഷ്ടമാക്കട്ടെയെന്നു കരുതി. ഓവർടൈം കഴിഞ്ഞു കിടക്കയിലേക്കു വീഴുമ്പോൾ രവിയുടെ സ്വപ്നത്തിൽ പുറത്തെ കാറ്റിനെ മെല്ലെ തടഞ്ഞുനിർത്തുന്ന പുഷ്പങ്ങൾ തുന്നിപ്പിടിപ്പിച്ച കർട്ടനുകൾക്കുള്ളിൽ ചേസിനെ വായിച്ച് വളരെനേരം ഉറങ്ങാതെ കിടക്കുന്ന ലീലയായിരുന്നു. ഇവിടെയെത്തിയപ്പോൾ കുളവുമില്ല, തോടുമില്ല. കിണറ്റിലെ വെള്ളം തീർന്നതിനെപ്പറ്റി പരാതി പറഞ്ഞുകൊണ്ടാണ് അമ്മ തന്നെ എതിരേറ്റതുതന്നെ. കാലഗണനയിൽ വന്ന പിശകിൽ നാട് രവിക്കുമുന്നിൽ ഗൗരവം പൂണ്ടുനിന്നു.

ആദ്യദിവസം തന്നെ രാമനെ കാണാൻ പോയി. 'അവനെമാത്രം കണ്ടാൽമതിയല്ലോ. നിനക്ക്'—അമ്മ. രാമകൃഷ്ണനും രവിയും രാമലക്ഷ്മണന്മാരാണെന്നാണ് അമ്മയുടെ ഉപമ. തനിക്കു രാമനെ കാണുകതന്നെ, വേണമായിരുന്നു. പക്ഷെ, തനിക്ക് ലീലയെ കാണണമായിരുന്നു.

'ചേസ്-പുസ്തക'ങ്ങളെ പൊതിഞ്ഞെടുത്തു. കാരണം ലീലയുടെ ഭാഷയിൽ 'ബെഡ്സീൻ കവർ' ചേസിന്റെ പുസ്തകങ്ങൾക്കു മാറ്റു കൂട്ടുന്നുവെങ്കിലും ഇവിടത്തുകാർക്കത് പിടിപ്പുകേടാകും. ഒരിക്കൽ, വീട്ടിലാരുമില്ലാത്ത ഒരു നേരത്ത്, പേരിനുമാത്രം അടിവസ്ത്രമണിഞ്ഞു തോക്കുകൾക്കിടയിൽ ശയിക്കുന്ന ചെമ്പൻമുടിക്കാരിയുടെ ചിത്രമുള്ള ചേസിന്റെ 'ഐ വുഡ് റാദർ സ്റ്റേ പുവർ' തന്റെ മുന്നിലേക്കിട്ടു ലീല പറഞ്ഞു: 'ഹൗസ് ദാറ്റ്?'

പത്താം ക്ലാസ്സുകാരിയുടെ പരിഹാസം. രവി ഒരു തണുപ്പനാണെന്നായിരുന്നു ലീലയുടെ കണക്കുകൂട്ടൽ. താനല്ലേ അതു വരുത്തിവച്ചത്? മനസ്സിൽ അവൾ കത്തിനിൽക്കുമ്പോഴും അന്ന് അവളുടെ പാദങ്ങൾ തന്റെ കാൽവിരലുകളിൽ മുട്ടിയപ്പോൾ ആദ്യം രവി പതിയെ കാൽവലിച്ചു. പിന്നീട് 'ഇനിഷ്യേറ്റീവ്' അവളുടെയായിരുന്നു. തന്റെ വിരലുകൾ തണുത്തുറഞ്ഞിരുന്നു. 'ഇതെന്തൊന്നു തണുപ്പാണ്?' തന്നെപ്പറ്റിയല്ലേ അവൾ പറഞ്ഞത്? 'ഇവൾക്കുവട്ടാണ്' രാമൻ കയറിവന്നു. 'പൊള്ളുന്ന ചൂടിലും ഇവൾക്കു തണുപ്പ്'.

തനിക്കു രാമനെ ഓർക്കണമായിരുന്നു. രാമന്റമ്മയെ ഓർക്കണമായിരുന്നു. ലീലയുടെ അച്ഛൻ രാഘവേട്ടനെ ഓർക്കണമായിരുന്നു. 'പിന്നെ മനസ്സിലേക്കുവന്ന ആയിരം പുസ്തകങ്ങളിലെ ബ്ലഡി തിയറീസ് ഓർക്കണമായിരുന്നു. ഒരിക്കൽ, ഒരു സ്കൂൾ കുട്ടിയുടെ





## എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

രത്നം നൈസർഗ്ഗികമായി ഉജ്ജ്വലമാണ്. അതിൽ സൂര്യരശ്മികൾ പതിച്ചാൽ എന്തൊരു ഉജ്ജ്വലതയായിരിക്കും! ജർമ്മൻ കവി ഗെറ്റേയുടെ ആശയങ്ങൾ രത്നങ്ങളാണ്. അവയിൽ അദ്ദേഹം ഭാവനയുടെ മയൂഖങ്ങൾ വീഴ്ത്തുമ്പോൾ എന്തെന്നില്ലാത്ത കാന്തി ആവഹിക്കുന്നു അവ. നോക്കുക.

"വളരെക്കാലമായി ഞാൻ ഭാര്യയെ അന്വേഷിക്കുകയായിരുന്നു. ഞാൻ അന്വേഷിച്ചു. പക്ഷേ ദർശിച്ചവരെല്ലാം വേശ്യകൾ. അവസാനം കൊച്ചു വേശ്യയായ നിന്നെ ഞാൻ കണ്ടെടുക്കുകയും ഭാര്യയെ നിന്നിൽ കണ്ടുപിടിക്കുകയും ചെയ്തു."

"മൈദസ്, താങ്കളുടേത് ദുഃഖകരമായ വിധിയായിരുന്നു. വിശക്കുന്ന വൃദ്ധൻ. മാറിപ്പോയ ഭക്ഷണം അങ്ങയുടെ കൈയിൽ കനമാർന്നു കിടന്നു. ഞാനും അതുപോലെ ഒരവസ്ഥയിൽ. പക്ഷേ ആഹ്ളാദദായകമാണത്. ഞാൻ സ്പർശിക്കുന്നതെല്ലാം എന്റെ കൈയിൽ ജീവനുള്ള കവിതയായി മാറുന്നു. മോഹനാംഗിയായ കലാധിദേവതേ, ഞാൻ പ്രതിഷേധിക്കുന്നില്ല; എന്റെ ഓമനയെ ഞാൻ കെട്ടിപ്പിടിക്കുമ്പോൾ ഭവതി അവളെ യക്ഷി കഥയാക്കി മാററാതിരിക്കുമെങ്കിൽ."

"സൗന്ദര്യം ചോദിച്ചു: 'സ്യൂസ് ദേവ, ഞാനെന്തിനു നശിക്കണം?' ഈശ്വരൻ മറുപടി നല്കി 'എന്ത്? നശിക്കുന്ന വസ്തുക്കൾക്കേ ഞാൻ സൗന്ദര്യം നല്കിയുള്ളു."

"വാർദ്ധക്യം വിനയമുള്ള മാന്യനാണ്. അയാൾ വാതിലിൽ ഒന്നിലധികം തവണ തട്ടുന്നു. പക്ഷേ ആരും 'അകത്തേക്കു വരൂ' എന്നു പറയുന്നില്ല. അതുകൊണ്ട് അയാൾ കൊളുത്ത് ഉയർത്തി വേഗത്തിൽ അകത്തേക്കു ചെല്ലുന്നു. അപ്പോൾ ആളുകൾ പറയുന്നു അയാൾ മര്യാദകെട്ടവനാണെന്ന്."

ഇവയൊക്കെ സൂത്രവാക്യപ്രായമായ പ്രസ്താവങ്ങളാണ്. കുറച്ചുകൂടി ദീർഘതയുള്ള സൂത്രവാക്യപ്രസ്താവമാണ് ഡോക്ടർ പുതുശ്ശേരി രാമചന്ദ്രൻ ഭാഷാന്തരീകരണം ചെയ്ത ഗെറേയുടെ കൊച്ചുകാവ്യം. (മാതൃഭൂമി ആഴ്ചപ്പതിപ്പ്— 'ഒരു സാദൃശ്യം') കാവ്യത്തെ പരാവർത്തനം ചെയ്യുന്നതു പാപമാണ്. എങ്കിലും അതനുഷ്ഠിച്ചുകൊള്ളട്ടെ. പൂന്തോട്ടത്തിൽനിന്നു കവി വിടർന്ന പൂക്കൾ ഇറുത്തെടുത്തു വീട്ടിലേക്കു കൊണ്ടുപോയി. കൈയിലെ ചൂടുകൊണ്ട് അവ വാടിക്കുലഞ്ഞു. സ്ഫടികപാത്രത്തിൽ കുളിർനീരിൽ കവി അവയിട്ടു. എന്തൊരു അദ്ഭുതം! മണ്ണിലുറച്ചു നില്ക്കുന്നതുപോലെ കരുത്താർന്ന് അവ തലയുയർത്തി നിന്നു. മറെറാരു ഭാഷയിലേക്ക് ആക്കിയ, തന്റെ കവിത കേട്ടപ്പോൾ കവി അദ്ഭുതവിവശനായി നിന്നുപോയി.

പൂക്കളുടെ സത്യത്തെ കവിതയുടെ സത്യവുമായി കൂട്ടിയിണക്കുന്ന ഈ കാവ്യം ചേതോഹരം തന്നെ. ഡോക്ടർ പുതുശ്ശേരി രാമചന്ദ്രന്റെ ഭാഷാന്തരീകരണവും നന്ന്.

★ ★ ★

"അപ്പോൾ പാപത്തിന് നിങ്ങൾ ഏതു നിർവ്വചനമാണു നല്കുന്നത്? മററുള്ളവരുടെ നിർവ്വചനംതന്നെയാണ് എന്റേതും. ആരെങ്കിലും ചെയ്തുകൊണ്ടിരിക്കുന്ന പ്രവൃത്തി അയാൾക്കു നിറുത്താൻ കഴിയാതെ വരുന്നത്"— ഗെറേ.

## ചോദ്യം, ഉത്തരം

"അങ്ങു ദൂരെ കണ്ണുകൾ നട്ട് ആരെയും നോക്കാതെ, പുഞ്ചിരിപൊഴിക്കാതെ, തെല്ല് ഗൗരവഭാവത്തിൽ ഓഫീസിലേക്കു പോകുകയും അതേ മട്ടിൽ തിരിച്ചു വീട്ടിലേക്കു വരികയും ചെയ്യുന്ന സ്ത്രീയല്ലേ കുലീന?"

"ആ സ്ത്രീ അഭിജാതയായിരിക്കാം. പക്ഷേ മററുള്ളവരുടെ ബഹുമാനം നേടുകില്ല. ചലനാത്മകതയാണ് ഭംഗി. പിഞ്ഞാണിപ്പാവപോലെ പോകുകയും വരികയും ചെയ്യുന്ന സ്ത്രീക്കു ചലനാത്മകതയില്ല. അവർക്കു സൗന്ദര്യമുണ്ടെങ്കിലും അതു വൈരൂപ്യമായേ തോന്നൂ കാഴ്ചക്കാർക്ക്. വെള്ളം കെട്ടിക്കിടക്കുന്ന പദ്മതീർത്ഥം (തിരുവനന്തപുരത്തെ ഒരു കുളം) ചലനരഹിതമായതുകൊണ്ടു വിരൂപം. മലയുടെ മടിത്തട്ടിൽ നിന്നു ചാടിയിറങ്ങി കരിമ്പിൻകാടുകളെ വക

മാർത്താണ്ഡവർമ്മ വേണാടിനെ തിരുവിതാംകൂറാക്കിയത് ഏതു പേന കൊണ്ടാണ്? വാൾ വീശിയാണ് അദ്ദേഹം ആ രാജ്യം നിർമ്മിച്ചത്. ചെറുകഥയും കവിതയും നോവലുമെഴുതിയാണ് മാർത്താണ്ഡവർമ്മ തിരുവിതാംകൂറിന് രൂപംകൊടുത്തതെന്ന് നിങ്ങൾ വിശ്വസിക്കുന്നോ?

ഞ്ഞുകൊണ്ടു കൂലങ്ങളെ തകർത്തൊഴുകുന്ന നദിക്കാണു സൗന്ദര്യം.''

''കേരളത്തിലെ വാരികകളെക്കുറിച്ച് എന്താണ് അഭിപ്രായം?''

''പലതും റേറാപ്പിക്കലല്ല. രാജീവ്ഗാന്ധി വധിക്കപ്പെട്ടതു മൂന്നാഴ്ച കഴിഞ്ഞു പടങ്ങളോടു പ്രസിദ്ധപ്പെടുത്തുന്ന വാരികയോട് ആളുകൾക്ക് ബഹുമാനം തോന്നുമോ? മരണത്തിൻെറ ദുഃഖം ആളുകൾക്കു മാറിക്കഴിയുമ്പോൾ 'അയ്യോ രാജീവ്ഗാന്ധി പോയേ' എന്നു വാരിക നിലവിളിച്ചാൽ അവർ കൂടെ നിലവിളിക്കുമോ അതോ ചിരിക്കുമോ?''

''തൂലികയ്ക്കല്ലേ പടവാളിനെക്കാൾ ശക്തി?''

''മാർത്താണ്ഡവർമ്മ വേണാടിനെ തിരുവിതാംകൂറാക്കിയത് ഏതു പേനകൊണ്ടാണ്? വാൾ വീശിയാണ് അദ്ദേഹം ആ രാജ്യം നിർമ്മിച്ചത്. ചെറുകഥയും കവിതയും നോവലുമെഴുതിയാണ് മാർത്താണ്ഡവർമ്മ തിരുവിതാംകൂറിന് രൂപംകൊടുത്തതെന്ന് നിങ്ങൾ വിശ്വസിക്കുന്നോ?''

''സകല ചലച്ചിത്ര വാരികകളും വർഷങ്ങൾ വർഷങ്ങളായി മമ്മൂട്ടി, മോഹൻലാൽ എന്നിവരെക്കുറിച്ച് എഴുതുന്നു. അവരുടെ പടങ്ങൾ അച്ചടിക്കുന്നു. ഇത് ചെടിപ്പ് ഉണ്ടാക്കുന്നല്ലോ സാറേ? എന്താ പോംവഴി?''

''വാരികക്കാർ പിന്നെന്തു ചെയ്യും? നമുക്കു കുറച്ചു താരങ്ങളേയുള്ളൂ. അതുകൊണ്ടാണ് ആവർത്തനം. പിന്നെ എന്നെപ്പോലുള്ളവരുടെ പ്രവൃത്തിയും അതുതന്നെയല്ലേ? കുമാരനാശാൻ, വള്ളത്തോൾ, ഉള്ളൂർ, ശങ്കരക്കുറുപ്പ്, ചങ്ങമ്പുഴ, സി.വി, തകഴി ഇങ്ങനെ വർഷങ്ങളായി ഞങ്ങൾ പറഞ്ഞുകൊണ്ടിരിക്കുന്നില്ലേ? വേറെ സാഹിത്യകാരന്മാരില്ല. സിനിമാവാരികകളുണ്ടാക്കുന്ന വൈരസ്യം നിരൂപകരും ഉണ്ടാക്കുന്നു.''

''പതുക്കെ നടക്കുന്ന സ്ത്രീകളുണ്ടോ? ഞാൻ കാണുന്നവരെല്ലാം വലിയ തിടുക്കത്തിലാണ് നടക്കുന്നത്. എന്താ കാരണം?''

''സ്ത്രീ എത്ര സുന്ദരിയായാലും അസുന്ദരിയായാലും പിറകെ പുരുഷനുണ്ടാവും. അയാളെ പേടിച്ചാണ് തിടുക്കത്തിൽ നടക്കുന്നത് അവൾ.''

''ഭാര്യയെക്കുറിച്ച് അഭിമാനമുള്ള പുരുഷന്മാരുണ്ടോ?''

''സംശയം. പുരുഷൻ ഒന്നുകിൽ രണ്ടുനില മാളികയെയാവും വിവാഹം കഴിക്കുക. അല്ലെങ്കിൽ കോൺടസ കാറിനെ. അവ ഭാര്യമാരായാൽ സാക്ഷാൽ ഭാര്യയെ അയാൾക്കു വേണ്ട. സ്ത്രീകളും അങ്ങനെതന്നെ. പല സ്ത്രീകൾക്കും തങ്ങളുടെ ഭർത്താക്കന്മാർ ജീവനുള്ള പുരുഷന്മാരല്ല. അവർ ഡോക്ടർമാരാണ്, എഞ്ചിനീയർമാരാണ് ഐ.എ.എസ് ഉദ്യോഗസ്ഥരാണ്.''

''സന്ധ്യക്കുശേഷം എല്ലാ സ്ത്രീകളും ഒരുപോലെ എന്ന് നിങ്ങൾ പ്രസംഗമദ്ധ്യേ പറയുന്നതു കേട്ടു. എന്താണ് അതിൻെറ അർത്ഥം?''

''അതു തികച്ചും സ്വന്തമല്ല. When the candles are out, all women are fair—മെഴുകുതിരി കെട്ടാൽ എല്ലാ സ്ത്രീകളും സുന്ദരികൾ—എന്നു പ്ലൂട്ടാർക്ക് പറഞ്ഞതു കടമെടുത്തതായിരുന്നു എൻെറ പ്രസ്താവം.''



കെ.പി. നാരായണ പിഷാരടി

## കെ.പി. നാരായണ പിഷാരടി

ശ്രീരാമകൃഷ്ണനെ, രമണമഹർഷിയെ, വിവേകാനന്ദനെ നമ്മൾ ബഹുമാനിക്കുമ്പോൾ നമ്മുടെ ആ ബഹുമാനംകൊണ്ട് അവർക്ക് ഒരു നേട്ടവും ഉണ്ടാകുന്നില്ല. ആ മഹാവ്യക്തികളുടെ രൂപങ്ങൾ ഇന്നു മാഞ്ഞിരിക്കുന്നു. ആശയങ്ങളായി അവർ മാറിയിരിക്കുകയാണ്. ആ ആശയങ്ങളെ നമ്മൾ വാഴ്ത്തുമ്പോൾ നമ്മൾതന്നെ ഉയരുകയാണ്. ''1993 ഓഗസ്ററ് 23–നു ശതാഭിഷിക്തനാവുന്ന'' ശ്രീ കെ.പി. നാരായണ പിഷാരോടിയെ ശിഷ്യനായ ശ്രീ കെ.പി. ശങ്കരൻ ''പ്രശ്രയപൂർവം'' പ്രശംസിക്കുമ്പോൾ മഹാപണ്ഡിതനായ പിഷാരോടിസ്സാറിന് ഒന്നും നേടാനില്ല. കെ.പി. ശങ്കരനു ഹൃദയസമ്പന്നത കൈവരുന്നു, അദ്ദേഹത്തിൻെറ ലേഖനം വായിക്കുന്ന നമുക്കും അതു സിദ്ധിക്കുന്നു. തനിക്കും വായനക്കാർക്കും ഈ മഹാമൂല്യത നല്കിയ ശങ്കരനു നന്ദി. വിശേഷിച്ചും ഇക്കാലത്ത് ഒരു ശിഷ്യൻ തൻെറ ഗുരുനാഥനെ ബഹുമാനിച്ചല്ലോ. അദ്ഭുതാവഹം എന്നേ പറയാനുള്ളൂ. ശിഷ്യൻെറ സർഗ്ഗപ്രക്രിയയെ ഗുരു വിമർശിച്ചാൽ ആ വിമർശനത്തിൽ എന്തെങ്കിലും സത്യം കാണുമോ എന്ന് ആലോചിക്കാതെ അയാൾക്കു മററാളുകളെക്കൊണ്ടു തെറിക്കത്തുകൾ ശിഷ്യൻ അയപ്പിക്കുന്നതാണ് ഇക്കാലം. അങ്ങനെയുള്ള ഇക്കാലത്ത് പിഷാരോടിസ്സാറിനെ ഒരു ശിഷ്യൻ സ്നേഹത്തോടെ, ബഹുമാനത്തോടെ ബഹുജനമദ്ധ്യത്തിൽ കൊണ്ടുവന്നത് ആ ശിഷ്യൻെറ നന്മയെ കാണിക്കുന്നു. ഗുരുനാഥൻെറ മഹത്വത്തെ കാണിക്കുന്നു. മഹാപണ്ഡിതനും പുരുഷരത്നവുമായ ശ്രീ കെ.പി. നാരായണ പിഷാരോടി തുടർന്നും നമ്മുടെ സംസ്കാരത്തിൻെറ ചക്രവാളത്തെ വികസിപ്പിക്കട്ടെ. (കെ.പി. ശങ്കരൻെറ ലേഖനം മാതൃഭൂമി ആഴ്ചപ്പതിപ്പിൽ.)

## നോക്കുകുത്തി

കാലീൽ ജിബ്രാൻെറ ഒരർത്ഥവാദകഥ എഴുതട്ടെ. (ഓർമ്മയിൽനിന്നാണ്) ഒരുത്തൻ എന്നും കാലത്തു നടക്കാൻ പോകുമ്പോൾ വയലിൽ നില്ക്കുന്ന കോലം കാണും. പക്ഷികളെ പേടിപ്പിക്കാൻ കമ്പും തുണിയും കൊണ്ടുണ്ടാക്കിയ കോലം. ഒരുദിവസം അയാൾ അതിനോടു ചോദിച്ചു: 'വളരെക്കാലമായി നീ ഇവിടെ നില്ക്കുന്നല്ലോ. മുഷിയുന്നില്ലേ?' കോലം മറുപടി പറഞ്ഞു:– 'ഇല്ല എനിക്കു സന്തോഷമേയുള്ളൂ.' ആ സന്തോഷത്തിൻെറ സ്വഭാവമെന്തെന്ന് അയാൾ ചോദിച്ചപ്പോൾ കോലം പറഞ്ഞു: 'മററുള്ളവരെ പേടിപ്പിക്കുന്നതിൽനിന്നാണ് ഞാൻ ആഹ്ലാദമനുഭവിക്കുന്നത്. എന്നെക്കണ്ടാലുടൻ പറവകൾ പറന്നു പോകും. മൃഗങ്ങൾ ഓടും. ഞാനാണ് ഈ ദേശത്തെ പരമാധികാരി. അധികാരം പ്രയോഗിക്കുന്നതിനെക്കാൾ വലിയ ഒരാഹ്ലാദം വേറെ ഉണ്ടാകാനില്ല.'

കുങ്കുമം വാരികയിലെ 'അച്യുതൻകുട്ടി' എന്ന കഥ ഒരു കാകത്രാസകമൂർത്തിയാണ്. മനുഷ്യന് കണ്ണും മൂക്കും വായുമൊക്കെയുള്ളതുപോലെ ആ മൂർത്തിക്കും എല്ലാ അവയവങ്ങളുമുണ്ട്. പക്ഷേ

ശ്രീരാമകൃഷ്ണനെ, രമണമഹർഷിയെ, വിവേകാനന്ദനെ നമ്മൾ ബഹുമാനിക്കുമ്പോൾ നമ്മുടെ ആ ബഹുമാനം കൊണ്ട് അവർക്ക് ഒരു നേട്ടവുമുണ്ടാകുന്നില്ല.



ദ ലാർജ് ഗ്ളാസ്—മാർസൽ ദുഷാങ്ങിൻെറ രചന



ഒക്ടാവ്യോപാസ്

മനുഷ്യൻ ത്രാസം ജനിപ്പിക്കുന്നില്ല; കോലം ഭീതിദമാണ്. കഥയ്ക്കു വേണ്ടതൊക്കെ 'അച്യുതൻകുട്ടി' എന്ന രചനയിലുണ്ട്. ആഖ്യാനം, സംഭവവിവരണം ഇവയെല്ലാം. എങ്കിലും അതിലെ അസത്യം എന്നെ പേടിപ്പിക്കുന്നു. പൂച്ചയിൽ അമിതഭ്രമമുള്ള ഒരച്യുതൻകുട്ടിയുടെ കഥയാണ് ശ്രീ. വി.പി. ജോൺസ് പറയുന്നത്. പൂച്ച അയാൾക്ക് 'ഒരൊഴിയാബാധ'യായി മാറിയതുകൊണ്ട് അമ്മ, സഹോദരി, ഭാര്യ ഇവരെയെല്ലാം അയാൾ അഗണ്യകോടിയിലേക്കു തള്ളുന്നു. ''കടിഞ്ഞാൺ പൊട്ടിയ മനസ്സുമായി അയാൾ അവരുടെയൊക്കെ കണ്ണിൽ ഒരു നോക്കുകുത്തിയായി അങ്ങനെ നില്ക്കുന്നു'' എന്നാണ് കഥയുടെ അവസാനത്തെ വാക്യം. അനിയതമാന സികനിലയുടെ കലാത്മകമല്ലാത്ത ആവിഷ്കാരവും ആൻറി ക്ളൈമാക്സിൽ ചെന്നുള്ള കഥയുടെ നില്പും അച്യുതൻകുട്ടിയെയല്ല കഥയെത്തന്നെ നോക്കുകുത്തിയായി മാററിയിരിക്കുകയാണ്.

★ ★ ★

മാന്യവായനക്കാർക്കു പൂച്ചകളെക്കുറിച്ചുള്ള കഥകളിൽ താൽപര്യമുണ്ടെങ്കിൽ താഴെച്ചേർക്കുന്ന ഒന്നാന്തരം കഥകൾ വായിക്കാം.

The Cat's Paradise—Emile Zola
Particularly cats—Doris Lessing
The Best Bed—Syvlia Townsend Warner
The Cat that walked by Himself—Rudyard Kipling
Saha—Colette
Dick Baker's Cat—Mark Twain

ഇക്കഥകളിൽ ഏററവും നല്ലത് എമിൽ സൊലയുടെ The Cat's Paradise എന്നതാണ്.

## ദ്രോഹം

നമ്മുടെ ആത്മാവിൻെറ വിപഞ്ചികയിലെ തന്ത്രികളിലൊന്നിൽനിന്ന് ഒരു മധുരശബ്ദം പോലും പുറപ്പെടുവിക്കാൻ കഴിയാതെ കഥകൾ, കാവ്യങ്ങൾ, ഉപന്യാസങ്ങൾ ഇവ മഷിപുരട്ടി വിടുന്നത് ദ്രോഹമാണ്. ആ ദ്രോഹം ഞാൻ കണ്ടതു ശ്രീ. വി.പി. മനോഹരൻെറ 'കഴുത്തറുപ്പൻ' എന്ന കഥയിലാണ്. ഷോപ്പ് കൺട്രാക്ടർ മാത്തപ്പനെ ആരോ കഴുത്തറുത്തു കൊന്നു. തല വേറെ ഉടലു വേറെ എന്ന നിലയിൽ. പൊലിസ് ഉദ്യോഗസ്ഥൻ നായയോടുകൂടി വന്നു പരിശോധിച്ചപ്പോൾ മൃഗം അവിടെക്കിടന്ന ഒരു പൂവമ്പഴത്തെ മണപ്പിച്ചു. പൂവമ്പഴത്തിൽ ഒരു നീണ്ട തലമുടിനാരും. പൂവമ്പഴം വാങ്ങിയത് മരിച്ചയാളിൻെറ സഹധർമ്മിണിയാണെന്നു കണ്ടുപിടിച്ച പൊലിസുദ്യോഗസ്ഥൻ അവൾ പൂവമ്പഴംകൊണ്ടു മാത്തപ്പൻെറ കഴുത്ത് അറുത്ത് കൊന്നു എന്നു തീരുമാനിക്കുന്നു. പൊലിസിനെ കളിയാക്കാനാണ് മനോഹരൻെറ ലക്ഷ്യമെങ്കിൽ അതിന് എന്തെല്ലാം മാർഗ്ഗങ്ങളുണ്ട്. ഇത്ര ബാലിശമായ രീതിയിൽ വേണമായിരുന്നോ എന്നു ചോദിക്കാൻ തോന്നിപ്പോകുന്നു. സാംസ്കാരികപ്രവർത്തനങ്ങളെ കലാവാസനയില്ലാത്തവർ ഇങ്ങനെ മലിനമാക്കുന്നതിനെയാണ് ഞാൻ ദ്രോഹമായി കാണുന്നത്. (പതിവായി നല്ല കഥകൾ പ്രസിദ്ധപ്പെടുത്തുന്ന ദേശാഭിമാനി വാരികയിലാണ് ഇക്കഥയുള്ളത്.)

## സങ്കുചിതത്വം

''ഗാന്ധിക്കു ഖാദിയോടെന്നപോലെ എനിക്കു ഹാൻഡ്_മെയ്ഡ് പേപ്പറിനോടാണ് ഇഷ്ടം. എനിക്ക് ഒപ്പിടാനയയ്ക്കുന്ന എല്ലാക്കടലാസ്സുകളും ഹാൻഡ് മെയ്ഡായിരിക്കണം'' എന്ന് സർ. സി.പി. രാമസ്വാമിഅയ്യർ ഒരു ഫയലിൽ എഴുതിയത് ഹജൂർ കച്ചേരിയിൽ എന്നെ കാണാനെത്തിയ ശ്രീ. കെ.വി. സുരേന്ദ്രനാഥിനെ കാണിച്ചുകൊടുത്തു. (ഓഫീസ് ഫയൽ ആരെയും കാണിച്ചുകൂടാ. എങ്കിലും ഞാനതു ചെയ്തു) സുരേന്ദ്രനാഥ് അതുകണ്ടു പുച്ഛരിച്ച് എന്തോ പറഞ്ഞത് എൻെറ ഇപ്പോഴത്തെ ദുർബ്ബലസ്മൃതിയിൽനിന്നു ഓടിപ്പോയിരിക്കുന്നു. ഹാൻഡ് മെയ്ഡ് പേപ്പറിൽ—തദ്ദേശ പരിതഃസ്ഥിതികളിൽ—കാലമർത്തി കഥയെഴുതിയിരിക്കുന്നു ശ്രീ. പി. അനന്തപദ്മനാഭൻ. വിശാലഹൃദയമുള്ള പുരുഷന്മാർ ഏറെയുണ്ടെങ്കിലും ചിലർ സങ്കുചിതമനസ്കരാണ്. അതുപോലെ ഹൃദയവിശാലതയുള്ള എത്രയോ സ്ത്രീകളുണ്ട്. അവരിലും ഒററപ്പെട്ടവർ കാണാതിരിക്കില്ല. അങ്ങനെയൊരു സ്ത്രീകഥാപാത്രത്തെ—ആ കഥാപാത്രം തികച്ചും കേരളീയച്ഛായയുള്ളത്—അവതരിപ്പിച്ച് അവരുടെ സങ്കുചിതമായ ഹൃദയത്തെ കാണിച്ചുതരുന്നു അനന്തപദ്മനാഭൻ. മലേഷ്യയിൽ പോയ യുവാവു തിരിച്ചു വരുമ്പോൾ അടുത്ത വീട്ടിലെ രമക്കുട്ടിക്കു സാരി വാങ്ങിക്കൊണ്ടു വരുന്നു. അയാളത് എടുത്തുകൊടുക്കുമ്പോൾ അതിൻെറ വില മുന്നൂറുരൂപയാണെന്ന് അമ്മ വിളിച്ചു പറയുന്നു. ആ തുകകൊടുത്ത് സ്ത്രീയുടെ ദൗഷ്ട്യത്തിന് അടികൊടുക്കുന്നു രമക്കുട്ടിയുടെ ബന്ധു. അതോടെ യുവാവിനു വൈക്ളബ്യം. ഹാൻഡ് മെയ്ഡ് പേപ്പർ താഴ്ന്നും പൊങ്ങിയുമിരിക്കും. അതിൽ സി.പി. രാമസ്വാമിഅയ്യരുടെ ധിഷണാപരത്വത്തെ കാണിക്കുന്ന കൈയൊപ്പ്. ആഖ്യാനത്തിൻെറ നിമ്നോന്നതതലങ്ങൾ അസുഖദായകങ്ങളാണെങ്കിലും കലാകാരൻെറ സ്ത്രീഹൃദയ ദർശന പാടവം

നമ്മുടെ ആത്മാവിൻെറ വിപഞ്ചികയിലെ തന്ത്രികളിലൊന്നിൽ നിന്ന് ഒരു മധുര ശബ്ദംപോലും പുറപ്പെടുവിക്കാൻ കഴിയാതെ കഥകൾ, കാവ്യങ്ങൾ, ഉപന്യാസങ്ങൾ ഇവ മഷിപുരട്ടി വിടുന്നത് ദ്രോഹമാണ്.

തിളങ്ങുന്നു. (കഥ കലാകൗമുദിയിൽ)



കലീൽ ജിബ്രാൻ

## ഒക്‌താവ്യോപാസ്സ്

മനുഷ്യനിലുള്ള ദ്വന്ദ്വഭാവങ്ങളെ വിശദമാക്കി അവന്റെ ചരിത്രം ആലേഖനം ചെയ്യുന്ന, ഒക്‌താവ്യോപാസ്സിന്റെ (Octavio Paz—D.1914) "Conjunctions and *Disjunctions*" എന്ന പുസ്തകം (Arcade Publishing—New York—Translated by Helen Lane—Rs 250/-) ധിഷണാപരത്വത്തിന്റെ പരകോടിയിലെത്തി നില്ക്കുന്നു. Metaphor, Conjugations, Eve and Pranjapuramita, Order and Accident ഈ നാല് പ്രബന്ധങ്ങളിലൂടെയാണ് മനുഷ്യന്റെ ഈ ദ്വന്ദ്വഭാവത്തെ പ്രകടമാക്കുന്നത്. Body, Non-body ഇവയാണ് ദ്വന്ദ്വങ്ങൾ. പാസ് പറയുന്നു:-

The history of the body in the final phase of western culture is that of its rebellions. In no other era and in no other civilization has the erotic impulse manifested itself as a purely or predominantly sexual subversion. Eroticism is something more than a sexual urge; it is an expression of the sign body. But the sign body is not independent; it is a relationship and it always has to do with the sign non-body, *whether it is a movement toward it or away from it.* (അടിവരയിട്ട വാക്കുകൾ ചരിഞ്ഞ അക്ഷരത്തിലാണ് ഇംഗ്ലീഷ് തർജ്ജുമയിൽ—ലേഖകൻ) പടിഞ്ഞാറൻ ദേശത്തെ വിപ്ളവം ഈ രണ്ടു പ്രതിരൂപങ്ങളുടെയും (body and non-body) വിയോജിപ്പിനെ കാണിക്കുന്നു. അത് അത്യന്താവസ്ഥയിലെത്തി ആ ബന്ധത്തിന്റെ പൂർണ്ണമായ അന്തർദ്ധാനത്തെ പ്രകടമാക്കുന്നു. എങ്കിലും ഈ വിഭിന്നത—body, non-body വിഭിന്നത—നിലവിലിരിക്കുന്നുവെന്നാണ് പാസ് സ്ഥാപിക്കുന്നത്. ഞാൻ ഇപ്പറഞ്ഞത് വായനക്കാർക്കു സമ്പൂർണ്ണമായും ഗ്രഹിക്കാൻ കഴിഞ്ഞിട്ടില്ലെന്ന് എനിക്കറിയാം. അത് അറിയണമെങ്കിൽ ഗ്രന്ഥം മുഴുവൻ വായിക്കണം. വായിച്ചാൽ അത് ഞാൻ ആദ്യമെഴുതിയതുപോലെ അന്യാദൃശമാണെന്നു ഗ്രഹിക്കാം.

പാസ്സിന്റെ "The Monkey Grammarian" എന്ന പുസ്തകം അദ്ദേഹത്തിന്റെ കവിത പോലെ മനോഹരമാണ്. വൈയാകരണനായ നുമാനെ കേന്ദ്രത്തിൽ നിറുത്തിക്കൊണ്ടു പാസ്സ് ജീവിതത്തെയാകെ അപഗ്രഥിക്കുന്നു. ഇടയ്ക്കിടയ്ക്കു കലയെക്കുറിച്ചുള്ള ഉജ്ജ്വല ചിന്തകളും. ഉദാഹരണം:- No painting can tell a story because nothing happens *in it. Painting* confronts us with fixed, unchangeable, motionless realities. In no canvas, not even excepting those that have as their theme real or super natural happenings and those that give us the impression or the sensation of movement, does anything happen. In paintings things simply are; they do not happen (The Monkey Grammarian—Translated—by Helen Lane Arcade Publishing—Rs 250/-)

പാസ്സിന്റെ മൂന്നാമത്തെപ്പുസ്തകം ഫ്രഞ്ച് ചിത്രകാരൻ മാർസൽ ദ്യൂഷാങ്ങിനെക്കുറിച്ചാണ് (Marcel Duchamp 1887-1968) ക്യൂബിസ്റ്റ്—ഫ്യൂച്ചറിസ്റ്റ് ചിത്രകാരനെന്ന നിലയിൽ ലോകപ്രശസ്തിയാർജ്ജിച്ച ആ മഹാനെക്കുറിച്ചു പാസ്സ് എഴുതിയ ഈ ഗ്രന്ഥവും ഉജ്ജ്വലമാണ്. ഇരുപതാം ശതാബ്ദത്തിൽ ഏററവും വലിയ സ്വാധീനശക്തി ചെലുത്തിയത് പീകാസോയും ദ്യൂഷാങ്ങുമാണെന്നു സമർത്ഥിച്ചിട്ട് ദ്യൂഷാങ്ങിന്റെ ചിന്തയെയും ചിത്രകലയെയും പാസ് അപഗ്രഥിക്കുന്നു. പീകാസോ കഷ്ടപ്പെടുന്ന സമകാലികജനതയുടെ ഭാവിപ്രദർശകനാണെന്ന് (Prophet) പാസ് അഭിപ്രായപ്പെടുന്നു. നവീന ചൈതന്യം (spirit) അദ്ദേഹത്തിന്റെ ചിത്രങ്ങളിൽ പ്രത്യക്ഷമാകുന്നു. അവയെ നമുക്കു സ്പർശിക്കാം. സംഭവിക്കാൻ പോകുന്നതും സംഭവിച്ചുകൊണ്ടിരിക്കുന്നതുമാണ് പീകാസോ [ഇംഗ്ലീഷ് ശൈലി—ലേഖകൻ] എന്നാൽ ദ്യൂഷാങ്ങിന്റെ ചിത്രങ്ങൾ ചലനത്തിന്റെ സ്ഫുടീകരണമാണ്. അപഗ്രഥനത്തിന്റെയും ജീർണ്ണതയുടെയും ചിത്രങ്ങൾ. പീകാസോയുടെ ചിത്രങ്ങൾ ക്യാൻവാസ്സിന്റെ ചലനമററ തലത്തിലൂടെ (space) അതിവേഗം നീങ്ങുന്നു. ദ്യൂഷാങ്ങിന്റെ ചിത്രങ്ങളിൽ ആതലം നടക്കുന്നു, രൂപമാർജ്ജിക്കുന്നു. പീകാസോയുടെ ചിത്രങ്ങൾ ബിംബങ്ങളാണ്; ബിംബങ്ങളെസ്സംബന്ധിച്ച ധ്യാനമാണ് ദ്യൂഷാങ്ങിന്റെ ചിത്രങ്ങൾ. പെയ്ന്റിങ്ങിനെക്കുറിച്ച് ഇതിനെക്കാൾ മഹനീയമായ മറെറാരു ഗ്രന്ഥം ഞാൻ വായിച്ചിട്ടില്ല. (Marcel Duchamp—Appearence Stripped Bare—Translated from the Spanish by Rachel *Phillips and Donald Gardner*—Arcade Publishing—Rs 275/-)

കുമാരനാശാൻ, വള്ളത്തോൾ, ഉള്ളൂർ, ശങ്കരക്കുറുപ്പ്, ചങ്ങമ്പുഴ, സി.വി, തകഴി ഇങ്ങനെ വർഷങ്ങളായി പറഞ്ഞുകൊണ്ടിരിക്കുന്നില്ലേ? വേറെ സാഹിത്യകാരന്മാരില്ല. സിനിമാവാരികകളുണ്ടാക്കുന്ന വൈരസ്യം നിരൂപകരും ഉണ്ടാക്കുന്നു.

## ഗാന്ധിജിയുടെ നേർക്ക്

അരവിന്ദഘോഷിനു മഹാത്മാഗാന്ധിയെ കണ്ണിനു കണ്ടു കണ്ടുകൂടായിരുന്നു. കിട്ടിയ സന്ദർഭങ്ങളിലെല്ലാം അദ്ദേഹം ഗാന്ധിജിയെ ആക്ഷേപിച്ചിട്ടുണ്ട്. 1938 ഡിസംബർ 27-നു അരവിന്ദഘോഷ് പറഞ്ഞതു കേൾക്കുക:-

"ഈ കാലയളവിൽ കോൺഗ്രസ്സ്—അതെന്താണ് ഫാസ്സിസ്ററ് സംഘടനയല്ലാതെ? ഗാന്ധി, സ്ററാലിനെപ്പോലെ ഡിക്റ്റേറ്റർ ആണ്. ഹിററ്ല

റെപ്പോലെ എന്നു ഞാൻ പറയുകയില്ല. ഗാന്ധി പറയുന്നതെന്തോ അത് അവർ സ്വീകരിക്കുന്നു. വർക്കിങ് കമ്മിററിപോലും അദ്ദേഹത്തിൻെറ പിറകേ ചെല്ലുന്നു. അതിനുശേഷം അത് ആൾ ഇൻഡ്യ കോൺഗ്രസ്സ് കമ്മിററിയിൽ ചെല്ലുന്നു. അത് അവർ സ്വീകരിക്കുന്നു. പിന്നീട് കോൺഗ്രസ്സും... എല്ലാം നേരത്തേ നിശ്ചയിക്കുന്നു. സ്ററാലിൻെറ പാർലമെൻറിലെന്നപോലെ ആളുകളെ അതിനെക്കുറിച്ചു സംസാരിക്കാനേ സമ്മതിക്കുന്നുള്ളു. ഞങ്ങൾ [ദേശീയ] പ്രസ്ഥാനം തുടങ്ങിയപ്പോൾ കോൺഗ്രസ്സിൻെറ അല്പജ്ഞ

**സ്ത്രീ എത്ര സുന്ദരിയായാലും അസുന്ദരിയായാലും പിറകെ പുരുഷനുണ്ടാവും. അയാളെ പേടിച്ചാണ് തിടുക്കത്തിൽ നടക്കുന്നത് അവൾ.**

രണാധിപത്യം വലിച്ചെറിയണമെന്ന ആശയത്തോടെയാണ് പ്രവർത്തിച്ചത്. ബഹുജനത്തിന് സംഘടന മുഴുവൻ തുറന്നുകൊടുക്കണമെന്നും ഞങ്ങൾ കരുതി.''

അരവിന്ദഘോഷ് ഗാന്ധിജിയെ വിമർശിക്കരുതെന്നല്ല എൻെറ പക്ഷം. മഹാത്മാഗാന്ധി സ്ററാലിനെപ്പോലെയായിരുന്നുവെന്നു പറയുമ്പോൾ സത്യത്തോടല്ല അരവിന്ദഘോഷിന് ആഭിമുഖ്യം എന്നു തെളിയുന്നു. ശത്രുത ഇവിടെ പുകയുകയല്ല, ആളിക്കത്തുകയാണ്. ദാർശനികന് ചേരാത്ത ശത്രുത.

33 ാം പേജിൽ നിന്നും തുടർച്ച

വൈരുദ്ധ്യം കണ്ടെന്നു വരാം. നമ്മുടെ കാലത്തെ ഗ്രാമനഗരാന്തരീക്ഷത്തിൽ പരിഹരിക്കാൻ വയ്യാത്ത ചേർച്ചക്കുറവുകൾ ധാരാളമുണ്ടല്ലോ. ഈ സമാഹാരത്തിലെ കവിതകളിൽ ഈ സ്വരച്ചേർച്ചയില്ലായ്മ, ഈ അസ്വരസം, വീക്ഷണത്തിലും രചനയിലും സമന്വയിക്കപ്പെട്ടിരിക്കുന്നു. അതിരൂക്ഷമായ അഭിപ്രായപ്രകടനമോ ഏങ്കോണിപ്പുള്ള രചനാസങ്കേതമോ ഇവിടെ കാണാൻ വിഷമമാണ്. പല ഉപവൈരുധ്യങ്ങളും കവിത കൊണ്ടുതന്നെ പരിഹൃതമായി എന്നു തോന്നും. വശ്യമായ ഒതിണത്തിനു വഴിപ്പെട്ടുനില്ക്കുന്നു ആശയങ്ങളും അലങ്കാരങ്ങളും. സൗന്ദര്യപക്ഷപാതത്തിനു മുൻതൂക്കം നല്കയിട്ടുള്ളതുകൊണ്ട് കവി കേവലം ലാവണ്യവാദിയാകുന്നില്ല; കാരണം, കവിയുടെ ലാവണ്യസങ്കല്പത്തിൽ ലവണാംശം ഒഴിവാക്കിയിട്ടില്ല. ജീവിതത്തിൻെറ ഉപ്പ് രുചിക്ഷമമാക്കാത്ത കാവ്യബിംബങ്ങൾക്കു കേവല ലാവണ്യപദവി ഇവിടെ നല്കിയിട്ടില്ല. ഈ ലവണ ലാവണ്യബന്ധം കാവ്യബിംബ സൃഷ്ടിയിൽ സാരമായ പ്രാധാന്യം നേടിയിട്ടുണ്ട്. ''ഗാന്ധർവ'' ത്തിലും മററും ബിംബങ്ങളുടെ സ്ഥൂലത ഒഴിവാക്കി അവയെ ധ്വനിബിംബങ്ങളാക്കിയാണ് പ്രയോഗിച്ചിട്ടുള്ളത് എന്നു കാണാം.

ഇന്നത്തെ മലയാള കവിത വൈവിധ്യത്തിൽ അഭിരമിക്കുന്നു. ഏറെ ശ്രദ്ധിക്കപ്പെടുന്നതും അല്ലാത്തതുമായ ശബ്ദങ്ങൾ ഒന്നിനൊന്നു പകരംവയ്ക്കാൻ വയ്യാത്തവയാണ്. ഈ വൈവിധ്യം ഇഷ്ടപ്പെടാത്തവർ ഉണ്ടാവാം. ഓരോ കവിയുടെയും കൃതികളുടെ ആത്യന്തികമൂല്യം കാലത്തിനു മാത്രമേ നിർണ്ണയിക്കാൻ പററൂ. സമകാലിക വായനക്കാർക്ക് സ്വന്തം അഭിരുചിക്കനുസരിച്ച് ഇഷ്ടകവികൾ ഉണ്ടാകും. ഓരോ കാരണം കൊണ്ട് ഓരോ കവിയോടും കവിതയോടും കൂറു തോന്നാം. വ്യക്തിത്വമുള്ള ശബ്ദങ്ങൾ മററുള്ളവയിൽ നിന്ന് വേർതിരിച്ചറിയപ്പെടും. ആവർത്തിച്ചു വായിച്ചും ചൊല്ലിയും ചൊല്ലിക്കേട്ടും വരികൾ ഹൃദിസ്ഥമാകും. ആ പ്രക്രിയ നടന്നുകൊണ്ടിരിക്കുമ്പോൾ കവിതയുടെ ഗുണനിലവാരത്തെപ്പററി നാം അവസാന തീരുമാനങ്ങൾ എടുക്കാൻ തുനിയാറില്ല. വായനക്കാരുടെ, ശ്രോതാക്കളുടെ, സഹൃദയത്വമാണ് കവിതയുടെ നിലനില്പിനാധാരം. മാറിവരുന്ന അഭിരുചികൾക്കൊത്ത് ഓരോ പ്രസ്ഥാനവും ഓരോ കാവ്യസരണിയും ജനപ്രീതി നേടും. ഹൃദയസംവേദനത്തിൻെറ കാര്യത്തിൽ മധുസൂദനൻ നായരുടെ കവിത ധന്യമാണ്. സ്വന്തവും സ്വതന്ത്രവുമായ ഒരു ശബ്ദം ഏതാനും കവിതകൾ കൊണ്ടുമാത്രം സ്ഥാപിച്ചെടുക്കുക എളുപ്പമുള്ള കാര്യമല്ല. ആദ്യ സമാഹാരം ഇറങ്ങുന്നതിനു മുൻപുതന്നെ മധുസൂദനൻ നായർ അതു നേടി. ഇനിയാണു സൂക്ഷിക്കേണ്ടത്. വായിക്കാനും കേൾക്കാനും ആളുകളുണ്ടെന്നു വരുമ്പോൾ കൂടുതൽ എഴുതാൻ പ്രേരണയുണ്ടാകും. പക്ഷെ അങ്ങനെ ഉപഭോക്തൃ പ്രീണനത്തിനു തയാറാവുന്ന പ്രതിഭയല്ല നാം ഈ കൃതിയിൽ പരിചയപ്പെടുന്നത്. കാർശ്യവും കാർക്കശ്യവും ഒഴിവാക്കി, ഇമ്പമാർന്ന ഒരു ലയം സ്വന്തം മുദ്രയാക്കി, വളരെ ശ്രദ്ധിച്ചുമാത്രം, വളരെ ഒതുക്കത്തോടുകൂടി മാത്രം, കാവ്യരചനയിലേർപ്പെടുന്ന ഈ കവി സമകാല മലയാള കവിതയുടെ നിറവേററപ്പെട്ട വാഗ്ദാനം, വരദാനം തന്നെ. അദ്ദേഹത്തിൻെറ ഇനിയുമങ്ങോട്ടുള്ള വളർച്ചയിലും വായനക്കാരെപ്പോലെ സുഹൃത് കവികളും ശ്രദ്ധ ചെലുത്തിക്കൊണ്ടിരിക്കും എന്നതിൽ സംശയമില്ല.

[വി.മധുസൂദനൻ നായരുടെ 'ഗാന്ധർവം' എന്ന കവിതാസമാഹാരത്തിനെഴുതിയ ആമുഖം]

---

58 ാം പേജിൽ നിന്നും തുടർച്ച

ശമ്പളബില്ലിനെപ്പററി നല്ലൊരു ലേഖനമെഴുതി- പേരുവയ്ക്കാതെ. എൻെറ കാലത്തെ ബില്ലും കരുണാകരൻെറ ബില്ലും താരതമ്യം ചെയ്തുകൊണ്ട് 'ജനയുഗ'ത്തിന് അയച്ചു.

ദേവസ്സി വന്ന് ലളിതകലാ അക്കാഡമിയെപ്പററി ഒരു ലേഖനമോ കുറിപ്പോ വേണമെന്നു പറഞ്ഞു. അത് എഴുതിക്കൊടുത്തു.

പേപ്പർ വിററു. 140 ക.യോളം കിട്ടി. 50 രൂപ പി.കെ.കൃഷ്ണൻകുട്ടിക്കും 25 രൂപ പി.പി.ചാണ്ടിക്കും അയച്ചു.

വൈകുന്നേരം പി.ജി.പുരുഷോത്തമൻപിള്ള വന്നു. ഇനി അയാളുടെ പുസ്തകം ഒന്നു റിവ്യൂ ചെയ്യണം. 'മാതൃഭൂമി' ഓണംവിശേഷാൽ പതിപ്പു കിട്ടി. സാനുവിൻെറയും അപ്പൻെറയും ലേഖനങ്ങൾ വായിച്ചു. അയ്യപ്പപ്പണിക്കർ, സുഗതകുമാരി, എൻ.എൻ.കക്കാട് എന്നിവരുടെ കവിതകളും. പണിക്കരുടെ കവിത നന്നായിട്ടുണ്ട്.

ആഗസ്ററ് 28, ശനി.

മുല്ലശ്ശേരി-പാലസ്തീൻ അനുഭാവ പ്രകടനം.

കേരളത്തിൻെറ വ്യവസായീകരണത്തിൽ കമ്മ്യൂണിസ്ററു മന്ത്രിമാർ വഹിച്ച പങ്കിനെപ്പററി ഒരു ലേഖനമെഴുതി. കാലത്തെ സമയം അങ്ങനെ പോയി. ഉച്ചതിരിഞ്ഞു മുല്ലശ്ശേരി പോയി. കൃഷ്ണൻകുട്ടിനായരും പവനനും കൂടി ഉണ്ടായിരുന്നു. യോഗത്തിൽ ഒരു 25 പേരേ ഉണ്ടായിരുന്നുള്ളു. എന്നാൽ പ്രസംഗങ്ങളൊക്കെ നന്നായി. 6.30–നു തിരിച്ചെത്തി.

രാത്രി 10 മണിക്കു ഡോ.ചന്ദ്രൻ വന്നു. അയാളെ ആലപ്പുഴ ജില്ലയിൽ പള്ളിപ്പുറത്തേക്കു മാററിയതായി അറിവു കിട്ടിയത്രെ. കരുണാകരനെ രാമനിലയത്തിൽ പലപ്രാവശ്യവും വിളിച്ചുനോക്കി. കിട്ടിയില്ല. 11 മണിക്ക് അവർ പോയി. ഞാൻ ഉറങ്ങാനും കിടന്നു.

ആഗസ്ററ് 29, ഞായർ.

...............................

ആഗസ്ററ് 30, തിങ്കൾ.

അരങ്ങത്തെ അമ്മുക്കുട്ടി മരിച്ചു. കാൻസറായിരുന്നു. വീട്ടിലുള്ള എല്ലാവരും പോയി കണ്ടു. മൃതദേഹം കൊണ്ടുപോകുന്നതുവരെ ഞാൻ അരികെയിരുന്നു.

ടി.ആർ. രാഘവനോട് ഇസ്ക്കസ്സ് സോവനീറിനു പരസ്യം ചോദിച്ചു. തരാമെന്നു പറഞ്ഞു.

വൈകിട്ടു പരിപാടികൾ കാണാൻ പോയി. നാടൻ കലകൾ. പ്രത്യേകിച്ചു സംഘക്കളി കാണണമെന്നുണ്ടായിരുന്നു. ശീതങ്കൻ തുള്ളൽ നന്നായി. 45 മിനിററെ ഉണ്ടായിരുന്നുള്ളു. 8.30 ആയി. പിന്നെ സംഘക്കളി. ആദ്യം വഞ്ചിപ്പാട്ട്. അസ്സലായി. പിന്നെ കേളി. അതുകഴിഞ്ഞ് ഇട്ടികണ്ടപ്പൻെറ പുറപ്പാട്. സംഭാഷണം അത്ര ഹാസ്യരസപ്രധാനമൊന്നുമല്ലായിരുന്നു. പിന്നെ ഭദ്രകാളിസ്തുതി. അതുകഴിഞ്ഞു കുറത്തിയോട്ടം. ഒരാൺവേഷമാണ് അടുത്തത്. ആട്ടം ഒന്നാംതരം നൃത്തമാണ്. അതുകഴിഞ്ഞ് അഞ്ചാറു വേഷങ്ങൾ അരമെട്ടിൽ യുദ്ധം ചെയ്യുന്നതിൻെറ അനുകരണം. പിന്നെ മരത്തേക്കോൻ കുട്ട തലയിൽ വച്ചുവരുന്നു. സംഭാഷണം. പിന്നെ മുത്തിയമ്മ. വടി കുത്തിപ്പിടിച്ചുവരുന്നു. അവസാനം ധനാശി. കഥകളി മിനുക്കുവേഷം. കഥകളി മുദ്രകളും ഭാവാഭിനയങ്ങളും നൃത്തനൃത്യാദികളും പാട്ടും. 11 മണിയായി കഴിയുമ്പോൾ. ഓരോന്നും വെട്ടിക്കുറച്ചാണ് അവതരിപ്പിച്ചത്.

ചുമ്മാർ ചൂണ്ടൽ സമർത്ഥൻ തന്നെ. അയാളുടെ കമൻറുകളും കൊള്ളാം.

ആഗസ്ററ് 31, ചൊവ്വ.

കുറൂർ സ്മാരകം. 10 മണിക്ക്. ഞാൻ പോയില്ല. സ്മാരകത്തിൻെറ പണപ്പിരിവോ മററു കാര്യങ്ങളോ ഉണ്ടാകുമെന്നു കരുതി ഭയപ്പെട്ടാണു പോകാതിരുന്നത്. എന്നാൽ പിന്നീടറിഞ്ഞത് ഒരു അനുസ്മരണ യോഗമായിരുന്നു പ്രധാനം എന്നത്രെ. അതായിരുന്നെങ്കിൽ പോകാമായിരുന്നു. ഇനി ഏതായാലും പറഞ്ഞിട്ടു കാര്യമില്ലല്ലോ.

(തുടരും)

60 ാം പേജിൽ നിന്നും തുടർച്ച

യാൾ. എ.കെ.ജിയെയും ഇ.എം.എസ്സിനെയും പോലെ രണ്ടു മഹാവ്യക്തിത്വങ്ങളെ ഒരുമിച്ചു ലഭിച്ചു എന്നതാണ് കേരളത്തിന്റെ സൗഭാഗ്യം. അദ്ദേഹം പറഞ്ഞു. തെററുകളെയും ശരികളെയും സംബന്ധിച്ച ഒരു ഗാന്ധിയൻ അവബോധം സോഷ്യലിസ്ററ് ജീവിതരീതിയുടെ അവിഭാജ്യഘടകമാണ്.

ഭാരതത്തിന് ഒരിക്കലും യൂറോപ്യൻ രാജ്യങ്ങളുടെ മാതൃകയിലുള്ള ഒരൊററ രാജ്യമാവാൻ കഴിയില്ല. വൈവിധ്യമാർന്നൊരു സംസ്കാരമാണ് നമ്മുടേത്. പല കാരണങ്ങൾകൊണ്ടും പല അവസരങ്ങളിലും നമുക്ക് ഒരൊററ രാജ്യത്തിന്റെ രൂപം കൈക്കൊള്ളേണ്ടി വന്നിട്ടുണ്ട്. സ്വാതന്ത്ര്യസമരകാലത്ത് കൊളോണിയൽ ശക്തികൾക്കെതിരായി നമുക്ക് ഒരൊററ ജനതയെന്ന നിലയിൽ സംഘടിക്കേണ്ടി വന്നു. അതിനുവേണ്ടിയാണ് തിലകൻ ഗണേശനെയും ശിവജിയെയുംപോലെ മതസ്വഭാവമാർന്ന ചിഹ്നങ്ങൾ സ്വീകരിച്ചത്. ഗാന്ധിജിയാവട്ടെ, പ്രയാസലേശമെന്യെ ഈ സിംബലുകളെ; ചർക്കയും ഉപ്പുമായി പരിവർത്തനം ചെയ്തെടുത്തു. സാമൂഹികാചാരങ്ങളിൽ കാര്യമായ പോറലേല്പിക്കാതെ വിദേശവിരുദ്ധമായൊരു സമരത്തിന്റെ ഇഴകൾ നെയ്തെടുക്കാനാണ് തിലകൻ തുനിഞ്ഞത്. അംബേദ്കറാവട്ടെ, സാമൂഹികാചാരങ്ങൾ മാററിമറിക്കലാണ് പ്രാഥമികമായ കർത്തവ്യമെന്നും വിശ്വസിച്ചു. എന്നാൽ ഇതിൽനിന്നും വിഭിന്നമായി അനാചാരങ്ങൾക്കെതിരായ സമരവും കൊളോണിയൽ മേധാവിത്വത്തിനെതിരായ സമരവും പരസ്പരപൂരകങ്ങളാണെന്ന് ഗാന്ധിജി കാട്ടിത്തന്നു.

തുക്കാറാമിനെയും കബീറിനെയുംപോലെയുള്ള ഭക്ത കവികളുടെ കാലത്താണ് ഇന്ത്യയിൽ ഒരു സാംസ്കാരിക വികേന്ദ്രീകരണം സംഭവിച്ചതെന്ന് അനന്തമൂർത്തി ചൂണ്ടിക്കാട്ടി. വ്യവസ്ഥാപിതങ്ങളായ അമ്പലങ്ങൾക്കും അനാചാരങ്ങൾക്കുമെതിരായ സമരങ്ങൾ എക്കാലവും ഇവിടെ നിലനിന്നിരുന്നു. രാമനും സീതയുമൊക്കെ നമ്മുടെ നാടൻപാട്ടുകളിലെ സജീവ കഥാപാത്രങ്ങളായിരുന്നു. ഉദാഹരണങ്ങൾ നിരത്തി അദ്ദേഹം പറഞ്ഞു. സീതത്താലിയെന്നും, സീതപ്പൂക്കളെന്നും മററും പേർവിളിക്കപ്പെട്ട പൂക്കളും ചെടികളുമൊക്കെ മിത്തുകളോട് നമുക്കുള്ള പൊക്കിൾക്കൊടിബന്ധത്തിന് ഉദാഹരണങ്ങളാണ്. മദ്ധ്യകാല ഭക്തി കവികളുടെ പാതപിടിച്ചാണ് ഗാന്ധിജി ഇന്ത്യാക്കാരെ ഒരുമിപ്പിക്കുവാനുള്ള വഴി കണ്ടെത്തിയത്.

നാനാത്വത്തിൽ ഏകത്വം എന്നു പറയുമ്പോൾ നാം ഒന്നുകിൽ ഏകത്വത്തിന് അമിതപ്രാധാന്യം നല്കുന്നു. അല്ലെങ്കിൽ നാനാത്വത്തിന്. അദ്ദേഹം അഭിപ്രായപ്പെട്ടു. ഇതു രണ്ടും തെററാണ്. ഒരു ഇന്ത്യാക്കാരനായിരിക്കുമ്പോൾത്തന്നെ സ്വന്തം പ്രദേശത്തോട് വർദ്ധമാനമായി നില്ക്കുന്ന വൈകാരികബന്ധങ്ങളെ നാം തിരിച്ചറിയുകകൂടി വേണം. പാരമ്പര്യത്തെ ഏതു സമരവുമായും ബന്ധപ്പെടുത്തേണ്ടതിന്റെ ആവശ്യകത അദ്ദേഹം എടുത്തുപറഞ്ഞു.

കൂടുതൽ കൂടുതൽ യുക്തിക്കു പിൻപേ പായുമ്പോൾ നാം നമ്മെത്തന്നെ കൊണ്ടെത്തിക്കുക, നമ്മുടെ സമൂഹവുമായി, കുടുംബവുമായി നിരന്തരം പോരടിക്കേണ്ടി വരുന്ന ഒരുതരം ഒററപ്പെടലിലേക്കാണ്.

ഏതൊരു ക്രിട്ടിക്കും ഇൻസൈഡർ ആയിരിക്കേണ്ടതിന്റെ ആവശ്യകതയെപ്പററിയും അദ്ദേഹം സൂചിപ്പിച്ചു. അകത്തുനിന്ന്, സമരംചെയ്തയാളായിരുന്നു ഈശ്വരചന്ദ്ര വിദ്യാസാഗറിനെപ്പോലെയുള്ളവർ.

ഡോ: അനന്തമൂർത്തിയുടെ ഈ പ്രസ്താവന 'ഭാരതീപുരം' എന്ന നോവലിന്റെ ഓർമ്മകൾ ഉണർത്താതിരുന്നില്ല. ഭാരതീപുരത്തിൽ അദ്ദേഹമെഴുതി...

''സമൂഹത്തിനു പുറത്തുനില്ക്കുന്ന ആളാവരുത് വിപ്ളവകാരി... ഉള്ളിൽനിന്നു ചവിട്ടുന്ന കുഞ്ഞിനെപ്പോലെയാവണം... പുറത്തുനിന്ന് സമരം ചെയ്ത റോയിയെക്കാളും അകത്തുനിന്ന് ചവിട്ടിയ ഗാന്ധിയായിരുന്നു ശരി.''

തന്റെ അമ്മയോ മുത്തശ്ശിയോ ഒരിക്കലും താനൊരു ഹിന്ദുവാണ് എന്നോ ഇന്ത്യാക്കാരിയാണ് എന്നോ പറഞ്ഞുകേട്ടിട്ടില്ല. എന്നാലിന്ന് ഓരോരുത്തരും അതുതന്നെ ആവർത്തിച്ചുകൊണ്ടിരിക്കുന്നു. സമകാലീന ദുരന്തത്തെപ്പററി അദ്ദേഹം പറഞ്ഞു. കൂടുതൽ കൂടുതൽ കേന്ദ്രീകൃതമാവുമ്പോൾ നാം നമ്മെത്തന്നെ നശിപ്പിക്കുകയാണ് എന്നു തിരിച്ചറിയേണ്ടിയിരിക്കുന്നു.

കോൺസ്ററിററ്യൂഷൻ ഹാളിൽ നിറഞ്ഞ സദസ്സിൽ ഏറിയ പങ്കും മലയാളികളായിരുന്നു. ഒരൊഴിവുദിന സായാഹ്നത്തിന്റെ ആലസ്യത്തിനപ്പുറം ആശാപൂർണ്ണമായ സജീവത സദസ്സിൽ നിറഞ്ഞുനിന്നു. സച്ചിദാനന്ദൻ ആനന്ദ്, ഓംചേരി, മാലശ്രീ ഹഷ്മി, എം.എ. ബേബി തുടങ്ങി സാംസ്കാരിക രാഷ്ട്രീയ രംഗത്തെ നിരവധി പ്രമുഖർ സന്നിഹിതരായിരുന്നു.

---

12 ാം പേജിൽ നിന്നും തുടർച്ച

ക്കാൻ, ജനങ്ങളെ ചുണ്ണാമ്പുപൂക്കളിൽ ചുംബിക്കാൻ നിർബന്ധിക്കുന്ന, ഇരുപതാം നൂറ്റാണ്ടിന്റെ ത്രിസന്ധ്യയിൽ, അക്ബറിന്റെ 'രാമസീയ' നാണയം മുത്തശ്ശിക്കഥയിലെ നാഗമണിയായിപ്പോകുന്നതിലെന്തേ അദ്ഭുതം! ജനപ്രിയതനേടിയ രാമസീയത്തുട്ടുകൾ ഇന്ന് അത്യപൂർവ്വതയിൽ വിലയം പ്രാപിച്ചുകഴിഞ്ഞു. സുമാർ അഞ്ചുഗ്രാം തൂക്കമുള്ള സ്വർണ്ണ 'രാമസീയ' അരമൊഹറിന്റെ മുഖവശം, കാട്ടിലലയുന്ന ശ്രീരാമന്റെയും സീതയുടെയും ചിത്രങ്ങളാൽ അലംകൃതമാണ്. ധനുർധാരിയാണ് രാമൻ. മറുവശത്ത്, പേർഷ്യൻ മാസങ്ങളിലെ അഞ്ചാമത്തെ മാസമായ അമർദാദും ഇലാഹി അമ്പത് എന്നും മുദ്രണമുണ്ട്. രാമ-സീത രൂപങ്ങൾ ചിത്രണം ചെയ്ത വെള്ളിനാണയത്തിൽ മുഖവശത്ത് ചിത്രത്തിന് മുകളിൽ'രാമസീയ' എന്ന് ദേവ നാഗരിലിപിയിൽ ലിഖിതവുമുണ്ട്. മറുവശത്ത്, അമർദാദ് ഇലാഹി അമ്പത് എന്നും. ലഘുചിത്രരചനയുടെ അതിമനോഹരമാതൃകകൂടിയാണ്, നാണയചരിത്രത്തിലെ ഋതുവിലെ നിത്യനൂതന വളർച്ചയായ രാമസീയ റുപ്യ-മൊഹറുകൾ.

മഹ്ദി-ഷാഫി തുടങ്ങിയ മുഹമ്മദീയ നായകന്മാരെപ്പോലെ, ശ്രീരാമനും സമ്യക്കാംവണ്ണം സ്വീകരിച്ചാദരിക്കേണ്ട ഇതിഹാസപുരുഷൻ തന്നെയാണെന്ന് വിഗ്രഹാരാധകനല്ലാത്ത അക്ബറിന് തിരിച്ചറിവുണ്ടായി. ഇത്തരം തിരിച്ചറിവുകൾ ഊറിക്കൂടുമ്പോൾ മാത്രമല്ലേ, മതനിരപേക്ഷതയുടെ സ്വച്ഛന്ദമായ ഒഴുക്കുണ്ടാകൂ?

അക്ബർ ചക്രവർത്തി ചരിത്രത്തിലെ വിവാദപുരുഷനാണിന്നും. കവിയും ചരിത്രകാരനുമായ ബദൂണിയായിരിക്കാം ആദ്യവിമർശകൻ. ഇലാഹിനാണയങ്ങൾ, പ്രത്യേകിച്ചും രാമസീയ നാണയങ്ങൾ, അതിമാത്രം തെറ്റിദ്ധരിക്കപ്പെട്ടു; വിമർശിക്കപ്പെട്ടു.

മതപൗർണ്ണമിയായി ജനിച്ച് മതതേജസ്സായി പ്രശോഭിച്ച ജലാ-ലു-ദ്ദീൻ മുഹമ്മദ് അക്ബറിന്റെ തികവും സർവ്വമത സൗഹാർദ്ദപ്രവർത്തനങ്ങളും വരും പുരുഷാന്തരങ്ങൾക്കായി നിമന്ത്രണം ചെയ്തുകൊണ്ടിരിക്കുന്നു, ഇലാഹി പരമ്പര; പ്രത്യേകിച്ചും രാമസീയ നാണ്യങ്ങൾ.

ബുദ്ധമത വിശ്വാസിയായി, അഹിംസയും സഹിഷ്ണുതയും പ്രചരിപ്പിച്ച ദേവനാംപ്രിയ പ്രിയദർശിനിരാജാ അശോകന്റെയും മതനിരപേക്ഷതയുടെ ദർശനത്തിലധിഷ്ഠിതമായ ഭരണകൂടം വാർത്തെടുത്ത ഇസ്ലാമിക വിശ്വാസിയായ അക്ബറിന്റെയും മാനസിക തരംഗദൈർഘ്യം ഒന്നാകുന്നതുപോലെ; ഏതാണ്ട്, രണ്ടു സഹസ്രാബ്ദങ്ങളുടെ ദൂരമുണ്ടെങ്കിലും. ഇനിയും ആയിരത്താണ്ടുകൾ ഇന്ത്യക്കു കാത്തിരിക്കേണ്ടിവരുമോ, സഹജന്റെ രക്തത്തിൽ ഈറനണിയാത്ത പ്രഭാതങ്ങൾ കാണാൻ!

---

7 ാം പേജിൽ നിന്നും തുടർച്ച

പ്രധാനമന്ത്രിയുടെ സെക്രട്ടേറിയററിൽനിന്നുള്ള നിർദ്ദേശങ്ങൾ നടപ്പാക്കാൻ പല മന്ത്രിമാരും വിസമ്മതിച്ചിരിക്കയാണ്. ഫുഡ് കോർപ്പറേഷൻ ഉൾപ്പെടെ ഭക്ഷ്യവകുപ്പിലെ ചില നിയമനങ്ങൾ സംബന്ധിച്ച് ക്യാബിനററിന്റെ ഒരു സബ്കമ്മിററി ചില നിർദ്ദേശങ്ങൾ നല്കിയിരുന്നു. പക്ഷേ, ഭക്ഷ്യവകുപ്പുമന്ത്രി കല്പനാഥ് റായി ആ നിർദ്ദേശങ്ങൾ തിരസ്കരിക്കയാണുണ്ടായത്. അതുപോലെതന്നെ തന്റെ വകുപ്പുമുഖേന നല്കുന്ന പണത്തിന്റെ കാര്യത്തിൽ പ്രധാനമന്ത്രിയുടെ സെക്രട്ടേറിയററിൽനിന്നുള്ള നിർദ്ദേശങ്ങൾ ചെവിക്കൊള്ളാൻപോലും അർജ്ജുൻ സിംഗ് കൂട്ടാക്കുന്നില്ല. ഈ ധിക്കാരങ്ങൾ സെക്രട്ടേറിയററിനെ വല്ലാതെ അസ്വസ്ഥമാക്കുന്നുണ്ട്. പാർലമെൻറിന്റെ ഇരു സഭകളിലും, പ്രധാന ചർച്ച നടക്കുമ്പോൾ പല മന്ത്രിമാരും മനഃപൂർവ്വം ചർച്ചകളിൽനിന്നും വിട്ടുനില്ക്കുകയാണെന്ന് പാർലമെൻറു കാര്യ മന്ത്രി വി.സി. ശുക്ള പ്രധാനമന്ത്രിയോട് പരാതിപ്പെടുകയുണ്ടായി. ആ മന്ത്രിമാരുടെ ലിസ്ററു തന്നെ ഏല്പിക്കാൻ പ്രധാനമന്ത്രി ആവശ്യപ്പെട്ടിരിക്കയാണ്.

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd., at the Kala Kaumudi Press, Thiruvananthapuram.